THE

# The Geography of Travancore,

BY


THE REV. T. FOULKES,

LATE CHAPLAIN OF TREVANDRUM.


Translated by order of the Sircar

BY R: RAMEN THUMBY, MALAYALIM MOONSHEE

IN

H. H. The Maharajah's High School.



# ഭൂമിശാസ്ത്രം

തിരുവിതാംകൊട്ട സംസ്ഥാനം

തിരുവനന്തപുരം ചാപ്ലയിൻ ആയിരുന്ന

റവറന്ത ടി. ഫൌൽക്സ സായ്പു അവർകൾ ഉണ്ടാക്കിയതിനെ

സർക്കാരിലെ ഉത്തരവുപ്രകാരം

തിരുവനന്തപുരം ഇംക്ലീഷ ഹൈസ്കൂൾ മുൻഷി

രാമൻതമ്പിയാൽ

പരിഭാഷപ്പെടുത്തപ്പെട്ടു


PRINTED AT THE "WESTERN STAR" OFFICE.

COCHIN:

1878

# ഭൂമിശാസ്ത്രം

## തിരുവിതാംകൊട്ട സംസ്ഥാനം.



൧. ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രം ആ രാജ്യത്തിന്റെ അതിരുകളും, വിസ്തീൎണ്ണം, ദിഗ്വിശേഷങ്ങളും വിഭാഗങ്ങളും, മനുഷ്യവാസസ്ഥലങ്ങളും, ജനപുഷ്ടി, കച്ചവടം, അന്യരാജ്യങ്ങളുമായുള്ള സംബന്ധങ്ങളും മുതലായവയെയും മററും കുറിച്ചു വിവരിക്കുന്നതാകുന്നു.

൨. ഭൂമിശാസ്ത്രം ചരിത്രത്തിനെക്കാളും എത്രയും ആവശ്യമായിട്ടുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ ആ അറിവു ഒരു രാജ്യത്തിന്റെ കഥ മുതലായവയെ പഠിക്കുന്നതിലെല്ലാം വളരെ ഉപയോഗമായിട്ടുള്ളതുകൊണ്ടാകുന്നു.

൩. ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രത്തെയും അതതു വിഷയങ്ങളും പഠിക്കുന്നതിലെല്ലാം ഉപയോഗപ്പെടുമൊ അവയെയും അറിയുന്നതുകൊണ്ടു ആ രാജ്യത്തിന്റെ സ്ഥിതികളും നല്ലപോലെ മനസ്സിലാകുന്നതിനും ആ സ്ഥിതികൾക്കു തക്കവണ്ണം ഗുണാഭിവൃദ്ധിക്കു വേണ്ട വ്യവസ്ഥകൾ ഏൎപ്പെടുത്തുന്നതിനും ഇടയുള്ളതാകുന്നു.

൪. അതുകൊണ്ടു എല്ലാ ആളുകളും അവരവരുടെ

രാജ്യത്തിന്റെ ഭൂമിശാസ്ത്രത്തെ മുഖ്യമായി അറിഞ്ഞിരിക്കേണ്ടതാകുന്നു.

൫. തിരുവിതാംകോട ഭൂമിശാസ്ത്രത്തെ പ്രകൃതമായും രാജ്യനീതി സംബന്ധിച്ചും ഇങ്ങനെ രണ്ടു ഭാഗമായി പുസ്തകത്തിൽ ഇതിനു താഴെ വിവരിക്കുന്നു.

## പ്രകൃതമായുള്ള ഭൂമിശാസ്ത്രം

### ൧. വിവരണം.

൬. ഒരു രാജ്യത്തിന്റെ പ്രകൃതമായുള്ള ഭൂമിശാസ്ത്രം ആ രാജ്യത്തിന്റെ കിടപ്പു സഹജമായുള്ള അതിരുകളും പരപ്പിന്റെ - ഉള്ളളവു - എന്നിവകളെക്കുറിച്ചും അതിലുള്ള പർവ്വതങ്ങളും - താഴ്വരകളും - മൈതാനങ്ങളും - തീരങ്ങളും - നദികളും - കായലുകളും - ദ്വീപുകളും - എന്നിവകളെക്കുറിച്ചും വിസ്താരമായി വിവരിച്ചു പറയുന്നതുകൂടാതെ അതിലെ ശീതോഷ്ണങ്ങളുടെ സാധാരണ ലക്ഷണങ്ങളെക്കുറിച്ചും പറയുന്നു.

### ൨. കിടപ്പു.

൭. തിരുവിതാംകോട സംസ്ഥാനം ഇൻഡ്യാ ഉപദ്വീപിന്റെ ഏറ്റവും തെക്കെ അറ്റത്തു സഹ്യപർവ്വതത്തിന്റെ പടിഞ്ഞാറുഭാഗത്തു കിടക്കുന്നു.

൮. തിരുവിതാംകോട സംസ്ഥാനത്തോടു ചേർന്നുവെർതിരിഞ്ഞ ചിലഭാഗങ്ങളും അതിന്റെ അയൽരാജ്യങ്ങളിലും അയൽരാജ്യങ്ങളോടു ചേർന്നു ഭിന്നങ്ങളായ ചില ഭാഗങ്ങളും തിരുവിതാംകോട സംസ്ഥാനത്തും ഉൾപ്പെട്ടു കിടക്കുന്നു.

| | | |
|---|---|---|
| മലകൾ ......... | ചതുരശ്രമയിൽ | ൨൩൨൭൦ |
| താണ കുന്നുകളും ചരിവുകളും | ടി ടി | ൨൮൩൧ |
| താഴ്വരകളും മൈതാനങ്ങളും | ടി ടി | ൧൨൩൨ |
| ആറുകളും കായലുകളും...... | ടി ടി | ൧൯൧ |

൧൩. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ അത്യന്തമായ നീളം കന്യാകുമാരി മുതൽ പറക്കോട്ടുവരെ കൊണ്ടൊട്ട കോണായിട്ട ൧൭൪ മയിലും വീതി ശരാശരിക്ക ൪൦ മയിലും ആകുന്നു.

൪. പർവ്വതങ്ങൾ.

൧൪. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ ഉള്ളിൽ ൨൩൨൭൦ മയിൽ സ്ഥലം മലം പ്രദേശമായി വിചാരിക്കപ്പെട്ടിട്ടുള്ളത മലകളുടെ അടിവാരത്തിന്റെ വിസ്താരമാകുന്നു, അതുകൊണ്ട അവയുടെ ബഹിർഭാഗത്തെ അളവു ഇതിൽ ഏറ്റം അധികമായിരിക്കുന്നതും ആയതു നിർണ്ണയപ്പെട്ടിട്ടില്ലാത്തതും ആകുന്നു.

൧൫. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ വടക്കഭാഗത്തുള്ള പർവ്വത നിര ഉറപ്പുള്ളതും സാമാന്യേന ഒന്നുപോലെ ഇരിക്കുന്നതും ആകുന്നു എങ്കിലും ഏതാനും കൊടുമുടികളും കുത്തശിഖരങ്ങളും മാത്രം ഒപ്പനിരപ്പിൽ നിന്നും ഉയൎന്നിരിക്കുന്നു തെക്കോട്ടുള്ളത പല പ്രകാരേണ ഭിന്നിക്കപ്പെട്ടതും ആകുന്നു.

൧൬. ഉയൎന്ന കൊടുമുടികളിൽനിന്നു പടിഞ്ഞാറൊട്ടും തെക്കോട്ടും ഉള്ള പ്രദേശം തമ്മിൽ തമ്മിൽ ഏറക്കുറെ ഭിന്നങ്ങളായും അനേകം പ്രകാരത്തിൽ ഉയൎന്നവയായും ഉള്ള മലകളുടെയും തമ്മിൽ മിശ്രങ്ങളായുള്ള ചെറി

യ കുന്നുകളുടെയും ഇടത്തൂടെയുള്ള മററു കുന്നുകളുടെയും കൂട്ടമായി കാണപ്പെടുന്നു.

൨൦. ഈ രാജ്യത്തിന്റെ ഏററവും തെക്കെ ഭാഗങ്ങളിൽ പ്രത്യേകമായി ഈ പർവ്വതങ്ങളിൽനിന്നു സമുദ്രപര്യന്തവും കായൽപര്യന്തവും ഉള്ള ഭൂമി ക്രമെണ താണു താണു സമുദ്രനിലയൊടു ശരിയായി വന്നിരിക്കുന്നു.

൨൧. സഹ്യപർവ്വതത്തിന്റെ സ്ഥിതി തുലൊം ചൊവ്വുകെടായിട്ടുള്ളതും ഒരു നെർ വരിയായല്ലാതെ തമ്മിൽ വെവ്വെറായുള്ള പല പല ശിഖരങ്ങളൊടു കൂടിയിരിക്കുന്നതും ആകുന്നു.

൨൨. സഹ്യപർവ്വതത്തിന്റെ പ്രധാന കൊടുമുടികൾ, അഗസ്ത്യകൂടം, മഹെന്ദ്രഗിരി, കല്ലനാടുമല, നെടുമ്പാറമല, പാപനാശമല, ശെമ്മുമല, കടയാത്തൂരമല, മാട്ടുവമല, പീരുമെടു, ചെങ്ങമനാടു, പെരിയമല തിരുത്തണ്ടെ, ച്ചൂരുമല, ആനമല, ഇവകളാകുന്നു.

൨൩. വടക്കെ ഭാഗങ്ങളിൽ വെവ്വെറായുള്ള മലകളുടെ ആകൃതികളും ശൃംഗൊദ്ഖണ്ഡങ്ങളും കൂടാതെ ഉള്ളവയാകുന്നു എന്നുവരികിലും ഏററവും തൂക്കായുള്ള ചായ്വൊടുകൂടി സാമാന്യേന ഉരുണ്ടിരിക്കുന്നവയാകുന്നു എന്നാൽ തെക്കോട്ടു അത്ഭുതാകൃതിഭെദങ്ങളായി മൊട്ടകളും ഭിന്നങ്ങളായ പാറകളും വളരെ ഉള്ളതാകുന്നു.

൨൪. ഉന്നതങ്ങളായുള്ള കൊടുമുടികളുടെ അഗ്രഭാഗങ്ങളിലും ചരിവുകളിലും വളരെ സ്ഥലങ്ങളും കാടുകളില്ലാതെ സാമാന്യേന വെളിയായിത്തന്നെയിരിക്കുന്നു, മലകളുടെ താഴ്വരകളും പള്ളങ്ങളും വലുതായ വൃക്ഷങ്ങളാൽ നിബിഡമായ കാടുകളാൽ മറെക്കപ്പെട്ടിരിക്കുന്നു, അവിടെനിന്നു പുഴകളൊക്കെ വലുതൊ ചെറുതൊ ആയ

കാടുകളായിട്ടും താഴെ സമഭൂമിയിലെക്ക ചെറിയ വൃക്ഷങ്ങളുടെ കുറുംകാടുകളായിട്ടും മാറുന്നു തീരുന്നു.

൨൬. ഈ പെരുംകാടുകളിൽ വലുതായ വൃക്ഷങ്ങളുടെ കൂട്ടത്തിൽ തേക്ക, പിലാവ, വീട്ടി, ആഞ്ഞിലി, തമ്പകം, കരിന്താളി, മുതലായ വൃക്ഷങ്ങളും ഉണ്ടാകുന്നു.

൨൭. മലകളുടെ ഏറ്റവും വെളിയായുള്ള മിക്കയിടങ്ങളും എഴമ്പുല്ലുകളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു.

൨൮. ഈ വനങ്ങളിൽ ആന, കടമാൻ, പോത്ത, കടുവാ, പുലി, കഴുതപ്പുലി, ചെന്നായ, കാട്ടി, നരി, പുള്ളിമാൻ, പന്നി, മുള്ളൻപന്നി, കരനരി, മുയൽ, അളുങ്ക, കീരി, അനേകമാതിരി കുരങ്ങുകളും, ഇങ്ങിനെ മുതലായ മൃഗങ്ങളും അസംഖ്യം ഉള്ളതാകുന്നു.

൨൯. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള സഹ്യപർവ്വതത്തിന്റെ കൊടുമുടികളുടെ ഉയരം നിശ്ചയിക്കപ്പെട്ടിട്ടുള്ളതിൽ അത്യുന്നതമായുള്ളത അഗസ്ത്യകൂടം ആകുന്നു, അതിന്ന സമുദ്രത്തിന്റെ നിരപ്പിൽ നിന്ന ൬൨൦൦ അടി ഉയരം ഉണ്ട.

൩൦. മേൽപറയപ്പെട്ട കൊടുമുടികളുടെ ശരാശരി പൊക്കം ൮൦൦൦ അടി ആകുന്നു.

### ൩. താഴ്വരമുതലായവ.

൩൧. ഉന്നതങ്ങളായ പർവ്വതങ്ങൾക്ക പലമാതിരിയിൽ ഉള്ളവൻ കാടുകളും വലിയ ഗുഹകളും വളരെ ഉള്ളതാകുന്നു.

൩൨. ചെറിയ മലകളുടെ താഴ്വരകൾ വളവുള്ളവയും അവയുടെ വീതി ആദ്യം കുറെ പോലെയും പിന്നീട എത്രയും പരപ്പായും ഇരിക്കുന്നതുമല്ലാതെ അ

സ്ഥലം മലംപ്രദേശമായിരിക്കകൊണ്ടു ആറുകളും തോടുകളും സാമാന്യത്തിലും അധികം ഉള്ളതാകുന്നു.

൩൯. അവകൾ ഒക്കെയും തെക്കൊ പടിഞ്ഞാറൊ ആയി ഒഴുകി തോട്ടൊ ചെന്നൊ കായലിൽ ചേൎന്നൊ സമുദ്രത്തിലെക്ക വീഴുന്നു.

൪൦. അവ മലംപ്രദേശത്തുനിന്നു വരുവായുള്ള വ്ടവുകളിലും താഴ്പ്രകളിലും കൂടി ഒഴുകുമ്പോൾ അവകൾക്ക സാമാന്യത്തിലും അധികമായി ഒരു വക്രഗതിയുള്ളതാകുന്നു.

൪൧. മലകളിൽ അവയുടെ ചാലുകൾ മിക്കവാറും പാറയും താണപ്രദേശത്തു പാറകൾ ക്രമേണ ചേൎന്നു മണലും ആയിരിക്കുന്നു. അവയുടെ മുഖങ്ങളൊടു സമീപിക്കുമ്പോൾ മലംപ്രദേശത്തുനിന്നും ഒഴുക്കോടു കൂടി വന്നിട്ടുള്ള എക്കലും ആകുന്നു.

൪൨. മലംപുറത്തു നദികളുടെ കരകൾ ഉയരവും ത്രുക്കം ആയിരിക്കുന്നതിന്റെ ഹേതു ത്രുക്കായുള്ള മലകളെ നദികൾ ചുറ്റി ഒഴുകുന്നതുകൊണ്ടു ആ മലകൾ തന്നെ കരകളായി തീരുന്നതിനാലാകുന്നു എന്നാൽ നദികൾ സമതാനമായുള്ള പ്രദേശങ്ങളൊടു അടുക്കുമ്പോൾ കരകളുടെ ഉയരം കുറഞ്ഞുകുറഞ്ഞു സമുദ്രതീരത്തിന്നു അല്പം ദൂരെ വരുന്നതുവരെ ത്രുക്കായിത്തന്നെ ഇരിക്കുന്നു.

൪൩. താണ കരകൾ ത്രുക്കായിരിക്കുന്നതിന്റെ കാരണം അവ ചെളി ആകകൊണ്ടു മിക്കവാറും ഇടിഞ്ഞുപോകുന്നതിനാലാകുന്നു.

൪൪. വൎഷകാലത്തു ചില വലിയ നദികളിൽ ...

അടി ആഴം വെള്ളം ഉണ്ടു. വെനൽക്കു മിക്കവാറും രണ്ടു അടിയിൽ അധികം ഇല്ലാത്തതും ആകുന്നു.

൫. ശരാശരിക്കു വർഷകാലത്തു ൧൨-ം വെനൽക്കു ൩-ം അടി ആഴം വെള്ളം ഉള്ളതാകുന്നു.

൬. വർഷകാലത്തു അനേകം ചെറിയ തോടുകളും കഠിന ഒഴുക്കുള്ളവയായി തീരുന്നു എന്നാൽ അവകളും ക്ഷണനേരത്തിൽ പാറ്റി വെള്ളം തീരെയില്ലാതെയും ആകുന്നു.

൭. വലുതായുള്ള നദികളിൽ മഴകൊണ്ടു കൂടക്കൂടെ അവയുടെ പതിവായുള്ള നിലയിൽ നിന്നു പന്ത്രണ്ടൊ പതിനാറൊ അടി ഉയരത്തിൽ പെട്ടെന്നു വെള്ളപ്പൊക്കം ഉണ്ടാകുന്നു അപ്പോൾ അവയുടെ ഒഴുക്കു വളരെ വേഗവും ശക്തിയും ഉള്ളതാകയാൽ അവയുടെ സഞ്ചാരത്തിനു സാധാരണ ഗതിയെ തടയുന്നതായ യാതൊരു വസ്തുവിനെയും തള്ളിക്കൊണ്ടു പൊകയും ചെയ്യുന്നു.

൮. മററുള്ള കാലങ്ങളിൽ ഓരോ കരകളുടെ ഉയരം അയൽ നിലങ്ങളിലെക്കു വെള്ളം പായാതെ തടുത്തുകൊള്ളുന്നതിനു ഉപയോഗപ്പെടുന്നു.

൯. വെള്ളത്തോടുകൂടി വലിയ ആറുകളുടെ മേൽഭാഗത്തു ഇരുപതൊ മുപ്പതൊ മയിൽ ദൂരം വരെയും വർഷകാലത്തു ൪൦ മുതൽ ൬൦ മയിൽ ദൂരത്തോളവും മുകളിലെക്കു വള്ളം വഞ്ചി മുതലായവകളിൽ സഞ്ചരിക്കാവുന്നതാകുന്നു.

൧൦. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള പ്രധാന നദികളുടെ പെരുകളും അവയുടെ ദൈർഘ്യത്തിന്റെ അവസ്ഥപ്രകാരം മുറയ്ക്കു താഴെ പറയും

| പെരുകൾ. | ദൈൎഘ്യം | മയിൽ |
|---|---|---|
| ൧– പെരിയാറു......... | ... | ൧൪൨ |
| ൨– പമ്പാനദി ... ... | .. | ൯൦ |
| ൩– കല്ലടയാറു ... ... | ... | ൭൦ |
| ൪– കരുക്കടയാറു ... ... | ... | ൭൬ |
| ൫– മൂവാറ്റുപുഴ ആറു | ... | ൬൨ |
| ൬– കരമന ആറു ... | ... | ൪൧ |
| ൭– താമ്രവൎണ്ണി അല്ലെ കിൽ കുഴിത്തുറ ആറു | | ൩൭ |
| ൮– നെയ്യാറു ... ... | ... | ൩൫ |
| ൯– മീനച്ചൽ ആറു ... | ... | ൩൮ |
| ൧൦– വാമനപുരം ... ... | ... | ൩൮ |
| ൧൧– ഇത്തിക്കര ആറു | ... | ൩൦ |
| ൧൨– പഴയാറു ... ... | ... | ൨൩ |
| ൧൩– കോതയാറു ... ... | ... | ൨൦ |
| ൧൪– കിള്ളിയാറു ... ... | ... | ൧൫ |

൫൧. മെൽ പറയപ്പെട്ട നദികളെക്കുറിച്ചു താഴെ വിവരിച്ചിരിക്കുന്നതു അവയുടെ സ്വാഭാവികമായുള്ള കിടപ്പിൻപ്രകാരം തെക്കെ അറ്റത്തുള്ള ആറു തുടങ്ങി ആകുന്നു. എല്ലാനദികളുടെയും വിവരണം ഏക വിധിയിൽ താഴെ വരുന്ന ക്രമപ്രകാരം ആകുന്നു.

൧മതു അതിന്റെ ഉല്പത്തി
൨മതു അതിന്റെ ഗതി
൩മതു അതിന്റെ മുഖം – അല്ലെങ്കിൽ പതനം
൪മതു അതിന്റെ കരകൾ

൭മതു അതിന്റെ ചാല്

൮മതു അതിന്റെ സൌകൎയ്യം അല്ലെങ്കിൽ വളച്ചാല്

൯മതു മുതൽ അതിന്റെ വിശേഷ വിവരണങ്ങളും

൧൦-ൽ ൧. ഇതും പ്രധാന നദികളിൽ ഒരെണ്ണം ആറ ത്തെ പുഴയാറും ആയതു രണ്ടാം വരി മലയിൽ നിന്നു പുറപ്പെടുന്നതും ആകുന്നു.

൨. അതിന്റെ ഗതി മിക്കവാറും തെക്ക കിഴക്കായിട്ടാകുന്നു.

൩. അതു മണക്കടിക്കായലിൽ കൂടി സമുദ്രത്തിലെക്ക വീഴുന്നു.

൪. അതിന്റെ കരകൾ താണവയാകുന്നു.

൫. അതിന്റെ ചാല് മണലും ൧൨൦ മുതൽ ൩൦ അടിവരെ വീതിയും ഉള്ളതാകുന്നു.

൬. അതു വെള്ളക്കുറവുള്ളതാകയാൽ വള്ളം പോകുന്നതിന്നു പാടില്ലാത്തതാകുന്നു.

൧൧-ൽ ൧. താമ്രവൎണ്ണി മഹേന്ദ്രഗിരിയുടെ വടക്കുഭാഗത്തുള്ള മലകളിൽനിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ഒന്നാമതു തെക്കോട്ടു പ്രദേശത്തുകൂടി തെക്ക പടിഞ്ഞാറായി ആകുന്നു.

൩. അതു തേങ്ങാപ്പട്ടണത്തുകൂടി കടലിലെക്ക വീഴുന്നു.

൪. അതു മൈതാനമായുള്ള പ്രദേശത്തു എത്തുന്നതുവരെ അതിന്റെ കരകൾ പാറസംബന്ധിച്ചവയാകുന്നു.

൫. അതിന്റെ ചാല് ഇടുങ്ങിയതും പാറയായുള്ളതും ആകുന്നു.

൬. അതിന്റെ മുഖംമുതൽ ൭ മയിൽ മുകളിലോളവും

വള്ളവും അതിന്മെൽ വളരെ ദൂരംവരെ ചങ്ങാടവും പൊകുന്നതാകുന്നു.

൭. അതിന്റെ മുഖത്തുനിന്നു ൫൪ മയിൽ മുകളിൽ വച്ചു കോതയാറു ഇതിലെക്ക കൂടുന്നു.

൧൮-ൽ ൨. കോതയാറു മുലാഞ്ചി മലയിൽ നിന്നും പുറപ്പെടുന്നു.

൨. അതു നാട്ടുപ്രദേശത്തു എത്തുന്നതുവരെ ഒരു വനാന്തരത്തിൽ കൂടി തെക്ക പടിഞ്ഞാറായി ഒഴുകുന്നു.

൩. അതു താമ്രവൎണ്ണിയുടെ മുഖത്തുനിന്നു ൫൪ മയിൽ മുകളിൽവച്ചു അതിലെക്ക കൂടുന്നു.

൪. അതിന്റെ കരകൾ തൂക്കം ഉറപ്പും ഉള്ളവയാകുന്നു.

൫. അതിന്റെ ചാലു പാറയും അഗാധമായുള്ളതും ആകുന്നു.

൬. അതിന്റെ ഒഴുക്കിന്റെ ശക്തി താഴെ വരുമ്പോൾ വളരെ കുറയുന്നതാകകൊണ്ടു അതിൽ കുറെ ൭ കളിലൊളവും വള്ളത്തിൽ സഞ്ചരിക്കാവുന്നതാകുന്നു.

൭. അതിലെക്ക ചില അരുവികൾ വന്നു കൂടുന്നുണ്ടു അവയിൽ രണ്ടു നാലുനൂറു അടിയിലും അധികം ഉയരത്തിൽ നിന്നു വീഴുന്നു.

൧൯-ൽ ൨. നെയ്യാറു അഗസ്ത്യകൂടം പൎവ്വതത്തിന്റെ താഴ്വരയിൽനിന്നു ഉണ്ടാകുന്നു.

൨. അതിന്റെ ഗതി ആദ്യം ഒരു കാട്ടുപ്രദേശത്തു കൂടി തെക്കുപടിഞ്ഞാറായിട്ടും പിന്നീടു തിരിഞ്ഞു അധികം തെക്കോട്ടായിട്ടും തീരുന്നു.

൩. അതു പൂവാറിനു സമീപം അതിന്റെ വെള്ളത്താൽ ഉണ്ടായിട്ടുള്ള ഒരു പൊഴിയിൽ കൂടി സമുദ്രത്തിലെക്ക വീഴുന്നു.

൯. സമുദ്രത്തിൽ നിന്നും ൩ മയിൽ ദൂരങ്ങളിൽ വച്ചു കിള്ളിയാറ ഇതിലെക്ക കൂടുന്നു.

൫൧-ാം ൧. കിള്ളിയാറ നെടുമങ്ങാട്ട മലയിൽ നിന്നും ഉണ്ടാകുന്നു.

൨. അതിന്റെ ഗതി വളരെ വക്രവുമായിട്ടാകുന്നു എങ്കിലും മിക്കവാറും തെക്കൊട്ട മുഖമായിട്ടാകുന്നു.

൩. അതു തിരുവല്ലത്തു സമീപത്തു വച്ചു കരമനെ ആററിലെക്ക വീഴുന്നു.

൫൨-ാം ൧. വാമനപുരം അഞ്ചല്ലെങ്കിൽ ആററുങ്ങൽ ആറ പെരുമ്പാക്കൊട്ട മലയുടെ താഴ്വരയിൽ നിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ഒന്നാമതു ൨൩ മയിൽ ദൂരം വരെ വടക്ക പടിഞ്ഞാറായുള്ള ചായ്വോടുകൂടി പടിഞ്ഞാറൊട്ടും പിന്നീട തെക്ക പടിഞ്ഞാറായിട്ടും ആകുന്നു.

൩. അതു അഞ്ചുതെങ്ങിൽ കായലിലെക്ക വീഴുന്നു.

൪. അതു അതിന്റെ ദൈൎഘ്യത്തിന്റെ മദ്ധ്യം വരെക്കും മലകളാകുന്ന ഉയൎന്ന കരകളുടെ നടുവെ ഒഴുകുന്നു പിന്നീട അതിന്റെ ചാലു ഉയൎന്ന കരകളിൽ കൂടി ആകുന്നു എന്നുവരികിലും കൎക്കശം താണവയാകുന്നു.

൫. അതിന്റെ ചാലു വളരെ ദൂരംവരെക്കും മണലായിട്ടുള്ളതാകുന്നു.

൬. അതിന്റെ മുഖം മുതൽ ൧൫ മയിൽ ദൂരങ്ങളിലൊളവും വള്ളത്തിൽ സഞ്ചരിക്കാവുന്നതാകുന്നു.

൫൩-ാം ൧. ഇത്തിക്കരയാറ മാന്തുരിനു മേലുള്ള താഴ്ന്ന മലകളിൽനിന്നും ഉണ്ടാകുന്നു.

൨. അതിന്റെ ഗതി പലപ്രകാരെണ മാറിമാറി

ആകുന്നു എന്നുവരികിലും ആകപ്പാടെ നോക്കുമ്പോൾ അല്പം തെക്കുമാറി പടിഞ്ഞാറോട്ടായിട്ടാകുന്നു.

൩. അതു പറവൂർ കായലിൽകൂടി സമുദ്രത്തിലേക്കു വീഴുന്നു.

൪. അതിന്റെ കരകൾ അടിയുറച്ചതന്നെ വളരെ ഉറപ്പായി ഉയർന്നിട്ടുള്ളവയാകുന്നു.

൫. അതിന്റെ ചാലു സാമാന്യേന പാറയായിട്ടുള്ളതാകുന്നു.

൬. അതു നികപ്പായിട്ടുള്ള ആറു ആകയാൽ വർഷകാലത്തു അല്ലാതെ പണ്ടാടം പോകുന്നതിനുപോലും പാങ്ങില്ലാത്തതാകുന്നു.

൧൦-ാം പ. കല്ലടയാറു ഉന്നതമായ സഹ്യപർവ്വതത്തിന്റെ താഴ്വരകളിൽ നിന്നും പുറപ്പെടുന്ന അരുവികളും ഒന്നായി ചേർന്നുണ്ടായിട്ടുള്ളതാകുന്നു.

൧. രണ്ടു അരുവികളും ഒന്നായി ചേർന്നതിന്റെ ശേഷം അതിന്റെ ഗതി ഏകദേശം പാതി വരെക്കും വടക്കു പടിഞ്ഞാറായിട്ടും പിന്നീടു ക്രമേണ പടിഞ്ഞാറായിട്ടും ഒടുക്കം തെക്കു പടിഞ്ഞാറായിട്ടും ആയി തീരുന്നു.

൨. അതു അനേകം കൈവഴികളായിട്ടു അഷ്ടമുടികായലിലേക്കു വീഴുന്നു.

൩. അതിന്റെ കരകൾ മുഖത്തുനിന്നും എട്ടു നാഴികക്കു ഇപ്പുറത്തോളവും ഉയരവും ഉറപ്പും ഉള്ളവയാകുന്നു

൪. അതിന്റെ ചാലു മിക്കവാറും മണലും ചിലടത്തു അല്പം പാറയും ആകുന്നു. അതിന്റെ ചില ഭാഗങ്ങളിൽ മുന്നൂറു ഗജംകോൽ വരെ വീതിയും ഉണ്ടു.

൫. അതിന്റെ മുഖം മുതൽ ഏകദേശം ൨൫ മയിൽ ദൂരം വരെ വള്ളത്തിൽ സഞ്ചരിക്കാമെന്നുവരികിലും ആ

യതിൻ വളരെ പ്രയാസമുള്ളതും അതിന്റെ വലുതായുള്ള കൈവഴികളിൽ കൂടി മലംപുറത്തുനിന്നു തടികൾ വെട്ടിയിറക്കി കൊണ്ടുവരാവുന്നതുമാകുന്നു.

൭. കല്ലട ആറായി തീരുന്ന അനേകം അരുവികൾ മലകളിൽ നിന്നും പല വഴികളായി പൊട്ടി പുറപ്പെടുന്നു ഇവയിൽ വലുതായുള്ളതിനെ മീൻമുട്ടിയെന്നു വിളിച്ചുവരുന്നു.

൩൧-ൽ ൧. കല്ലട അല്ലെങ്കിൽ അച്ചൻകോവിൽ ആറു അച്ചൻകോവിൽ മലയുടെ താഴെ നിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ആരംഭംമുതൽ ഏകദേശം ൧൮ മയിൽ ദൂരംവരെ വടക്കു പടിഞ്ഞാറായും പിന്നീടു തിരിഞ്ഞു ഏകദേശം ൨൫ മയിൽ ദൂരത്തോളവും നേരെ പടിഞ്ഞാറായിട്ടും അതിന്റെശേഷം വടക്കു പടിഞ്ഞാറായുള്ള ഒമ്പത്തെ ഗതിയെ അനുസരിച്ചും ആയിരിക്കുന്നു.

൩. അതു പമ്പാനദിയിലേക്കു വീഴുന്നു.

൪. അതിന്റെ മദ്ധ്യപ്രദേശത്തും അവസാനത്തിലും ഉള്ള കരകൾ താണവ ആകയാൽ കൃഷിക്കു യോഗ്യമുള്ളവയായിരിക്കുന്നു.

൫. അതിന്റെ ചാലു സാമാന്യമായി മണലും ചിലടത്തു പാറയും പാതിക്കിപ്പുറം ചാലിനു എന്തുര ഗജം വരെ വീതിയും ഉള്ളതാകുന്നു.

൬. സാമാന്യേന എല്ലാ സമയങ്ങളിലും പമ്പാനദിയോടുള്ള അതിന്റെ സംഗമംമുതൽ ൪൦ മയിൽ ദൂരത്തോളവും തോണിയിൽ സഞ്ചരിക്കാവുന്നതാകുന്നു.

൩൨-ൽ ൧. പമ്പാ നദി തിരുവിതാംകോട്ട സംസ്ഥാനത്തുള്ള വിശേഷ നദികളിൽ ഒന്നും ആയതു മലകളി

ൽ നിന്നു പുറപ്പെടുന്ന കല്ലാറ, കക്കാട്ടാറ, പമ്പ മു
തലായവ റാന്നിക്കു അല്പം മുകളിൽവച്ചു ഒന്നായി ചേ
ൎന്നുണ്ടായിട്ടുള്ളതും ആകുന്നു.

൨. ഈ സംഗമത്തിനു മുകളിൽ പമ്പയുടെ പ്രവാഹം തെക്കു പടിഞ്ഞാറായിട്ടാകുന്നു ഒന്നിച്ചതിന്റെശേഷം ഏകദേശം ൨൫ മയിൽ ദൂരംവരെക്കു പടിഞ്ഞാറോട്ടും ഒടുക്കം വടക്കു പടിഞ്ഞാറായിട്ടും ആകുന്നു.

൩. അതു രണ്ടു കൈവഴിയായി തിരിഞ്ഞു വെമ്പനാട്ടു കായലിൽ ചെന്നു വീഴുന്നു.

൪. മലകൾക്കു താഴെ അതിന്റെ കരകൾക്കു ഉറപ്പുകിട്ടും ഇപ്പുറത്തു യഥേഷ്ടമായി കൃഷിക്കു പാങ്ങുള്ളവയായി തീൎന്നിരിക്കുന്നു.

൫. മലംപ്രദേശങ്ങളിൽ അതിന്റെ ഒഴുക്കു ഒരു പാറപ്പുറത്തിലെ പാഞ്ഞു പിന്നിട്ടു ചാലു മണലും ചെളിയും ഉള്ളതായിരിക്കുന്നു.

൬. അതു മലകളിൽനിന്നു താഴെ വന്നതിന്റെശേഷം അതിന്റെ ഒഴുക്കു ശാന്തമായി തീരുന്നതാകയാൽ അതിന്റെ മുഖത്തു ൫൨ മയിൽ മുകളിലോളവും തോണികളിൽ സഞ്ചരിക്കാവുന്നതാകുന്നു.

൭. അതിന്റെ മുഖത്തുനിന്നു ഏകദേശം ൨൦ മയിൽ മുകളിൽ വച്ചു [illegible]ടയാറ അതിലേക്കു വന്നു ചേരുന്നു കൂടാതെ അതിന്റെ ആരംഭംമുതൽക്കു തന്നെ മററനേകം കൈവഴികൾ അതിലേക്കു വന്നുകൂടുന്നു അവയിൽ പ്രധാനമായിട്ടുള്ളതു മണിമലയാറ ആകുന്നു.

൮. മണിമലയാറ, കടമുരുട്ടി, മലകളിൽനിന്നു പുറപ്പെടുന്നതും പമ്പയോടുള്ള അതിന്റെ സംഗമത്തിനു മുകളിൽ ൩൫ മയിൽ ദൂരംവരെ വള്ളത്തിൽ സഞ്ചരി

കാവുന്നതും ആകുന്നു അതു മററ അനേകം ആറുവിധ
മായിട്ടുള്ളതു പമ്പയുടെ മുഖത്തിനു ൧൫ മയിൽ മു
കളിൽവച്ചു അതിലെക്ക കൂടുകയും പിന്നീട്ട അതിൽനി
ന്നു പിരിഞ്ഞു അനേകം കൈവഴികളായിട്ട വെമ്പനാ
ട്ടു കായലിലെക്ക വീഴുകയും ചെയ്യുന്നു.

൩൧-ൽ ൧ മീനച്ചൽ ആറ, കൊടയത്തൂര, കടമുതു
മുതലായ മലകളിൽനിന്നു പുറപ്പെടുന്ന അനേകം ആ
റുകളും ഒന്നായി ചേൎന്നുണ്ടായിട്ടുള്ളതാകുന്നു.

൨. അതിന്റെ ഗതി ചൊവ്വില്ലാത്തതാകുന്നു എന്ന
വരികിലും ആകപ്പാടെ നോക്കുമ്പോൾ തെക്കപടിഞ്ഞാ
റായിട്ടാകുന്നു.

൩. അതു അനേകം ചെറിയ കൈവഴികളായി തിരി
ഞ്ഞു വെമ്പനാട്ടു കായലിലെക്ക വീഴുന്നു.

൪. അതിന്റെ കരകൾ മിക്കയിടത്തും ഉയൎന്നുകാ
ണ്ടിട്ടുള്ളവയും ചാലും ഏററം ഇടുക്കായിട്ടുള്ളതും ആകുന്നു

൫. അതിന്റെ ചാലു വളരെ ദൂരംവരെക്കും മണ
ലായിട്ടുള്ളതാകുന്നു.

൬. അതിന്റെ മുഖംമുതൽ ൨൫ മയിൽ മുകളിലൊ
ളം ചെറു വള്ളങ്ങളിൽ സഞ്ചരിക്കാവുന്നതു കൂടാതെ
ഏകദേശം അതിന്റെ ആരംഭം മുതൽക്ക തന്നെ ച
ങ്ങാടങ്ങൾ ഇറക്കികൊണ്ടു വരാവുന്നതും ആകുന്നു.

൩൪-ൽ ൧ മൂവാററുപുഴ ആറ അറക്കുളത്തിനു മേലു
ള്ള മലകളിൽനിന്നും പുറപ്പെടുന്നു, അതിൽ വടക്കുനി
ന്നും വരുന്ന അനേകം കൈവഴികൾ ചെന്നുകൂടുന്ന
അവയിൽ വലുതായിട്ടുള്ളതു മൂവാററുപുഴ ദേശത്തുവച്ചു
അതിലെക്ക കൂടുന്നു.

൨. അതിന്റെ ഗതി ഒന്നാമതു ൩൪ മയിൽ ദൂരം

റക്കും വടക്കപടിഞ്ഞാറായും പിന്നീട്ട ഏഴെട്ടാ പതിനാ മയിൽ ദൂരത്തോളവും വളഞ്ഞു പടിഞ്ഞാറോട്ടും അതി ന്റെ ശേഷം തെക്കപടിഞ്ഞാറായിട്ടും ഒടുക്കം തെക്ക പടിഞ്ഞാറെ കോണിൽനിന്നു അല്പം വടക്കോട്ട മാറി യും ആകുന്നു.

൩. അതു അനേകം കൈവഴികളായി പിരിഞ്ഞു വെമ്പനാട്ട കായലിലെക്ക വീഴുന്നു.

൪. അതിന്റെ കരകൾ മുഖം മുതൽ ൪൦ മയിലിനുള്ളിൽ ഒട്ടുക്കെ ഉയൎന്നിട്ടുള്ള വയലാകുന്നു.

൫. അതിന്റെ പാത്രം ഒന്നാമത്തെ ൩൦ മയിൽ ദൂരംവരെ അഗാധവും പാറയും ശേഷം മണലും ആയിട്ടുള്ളതാകുന്നു.

൬. ഇതിൽ വൎഷകാലത്തു മുകളിൽ ൪൫ മയിൽ ദൂരം വരെക്കും ചിലപ്പോൾ അധിക ദൂരത്തിലും വള്ളങ്ങളിൽ സഞ്ചരിക്കാവുന്നതാകുന്നു. മലകളിൽ അതിന്റെ ഒഴുക്ക അതിവേഗമായും അതിന്റെ മുഖത്തുനിന്നു ൨൫ മയിൽ മുകളിലുള്ള ഇടങ്ങളിൽ ശാന്തമായും തീരുന്നു.

൭. ൟ പെരിയാറു തിരുവിതാംകോട്ട സംസ്ഥാനത്തുള്ള നദികളിൽവെച്ചു ഏററവും വലുതായിട്ടുള്ളതെന്നു മാത്രമല്ല പശ്ചിമതീരത്തുള്ള ഒരു നദിയും അതിനെക്കാൾ വലുതായിരിക്കയെന്നു വിചാരിപ്പാനില്ലാത്തതും ആകുന്നു ആയതു സഹ്യന്റെ ഏററവും ഉയൎന്ന ഭാഗങ്ങളിൽനിന്നു പുറപ്പെടുകയും ആ മലകളിൽനിന്നും ഉണ്ടാകുന്ന മററ അനേക അരുവികൾ ഇതിനോടു ചേൎന്നു വൎദ്ധിച്ചു തീരുകയും ചെയ്യുന്നു.

൮. അതിന്റെ ഗതി അതിന്റെ മുഖത്തുനിന്നു ഏകദേശം ൩൫ മയിൽ മുകളിൽ വരുന്നതുവരെ വടക്കെ

ട്ടും വടക്ക പടിഞ്ഞാറൊട്ടും വളഞ്ഞു ദുൎഘടമായും പിന്നീട ഏകദേശം ൨൦ മയിലൊളവും തെക്കപടിഞ്ഞാറായും അതിന്റെ ശെഷം താഴെ അതു പല കൈവഴികളായി തിരിയുന്നതുവരെ വടക്കപടിഞ്ഞാറായുള്ള മുമ്പിലത്തെ ഗതിയെ അനുസരിച്ചും ആകുന്നു.

അതിന്റെ മുഖത്തിനു ഏകദേശം ൧൫ മയിൽ മുകളിൽ വച്ചു അതു രണ്ടു വലിയ കൈവഴികളായി പിരിഞ്ഞു താഴെ വന്നതിന്റെ ശെഷം അനെകം ചെറിയ തോടുകളായി തിരിയുന്നു അവയിൽ പ്രധാനമായ ഒന്നു വടക്കപടിഞ്ഞാറായി ഒഴുകി ഒരു വിസ്താരമുള്ള കായലിലെക്കും മറെറാന്നു തെക്കൊട്ടു തിരിഞ്ഞു അവസാനത്തിൽ അനെകം തോടുകളായി പിരിഞ്ഞു വരാപ്പുഴെക്ക താഴെയുള്ള കായലിലെക്കും. മൂന്നാമത്തെതു തെക്കൊട്ടു തന്നെ തിരിഞ്ഞു ഒഴുകി തൃപ്പൂണിത്തുറെക്ക താഴെയുള്ള കായലിലെക്കും വീഴുന്നു.

൪. പെരിയാററിന്റെ കരകൾ താണ പ്രദെശത്തും അവിടവിടെ ഉയൎന്നു ഏററവും ചാല്ലും ഉടവും ഉള്ളവയായിരിക്കുന്നു അവ ആററുമുഖത്തിൽ നിന്നു ഏകദേശം ൨൦ മയിൽ താഴെ വരെ അതിലെ വെള്ളം പായിക്കാൻ തക്കവണ്ണം താണും മലയിൽ തമ്മിൽ അടുത്തുനില്ക്കുന്ന ഉയൎന്ന കുന്നുകളും ആകുന്നു.

൫. അതിന്റെ ചാലു മലയിൽ കാട്ടുപ്രദെശത്തു വളരെ ദൂരംവരെയും പാറയൊ കല്ലൊ ആയിട്ടുള്ളതും താഴെ മണലും [illegible] സമീപിച്ചു ഒഴുക്കൊടുകൂടി വന്നിട്ടുള്ള എക്കലും ആകുന്നു അതിന്റെ മുഖത്തൊടു സമീപിക്കുമ്പൊൾ ചിലടത്തു ചാലിന്ന അര മയിലിലും അധികം വിസ്താരം ഉണ്ടു.

൮. അതിൽ കൂടിയും അതിന്റെ പ്രധാന കൈവഴിയാകുന്ന ഇടമലയാററിൽ കൂടിയും മുകളിലെക്ക ൩൦ മയിൽ ദൂരം വരെക്കും ചെറിയ കപ്പലുകളെ കൊണ്ടു പൊകാവുന്നതാകുന്നു. അതിൽ മുകളിൽ അനെകം കയങ്ങളും ഉള്ളവയററ പൂൎണ്ണമാക്കി തീൎക്കയും മലകളിൽ കൂടി ഒഴുകുമ്പൊൾ അതിന്റെ ഒഴുക്ക ഭയങ്കരമായ പാച്ചിലൊടു കൂടിയും മൈതാനങ്ങളിൽ എത്തുമ്പൊൾ ശാന്തമായി തീൎന്നു സാവധാനത്തിൽ സമുദ്രത്തിലെക്ക ഒഴുകുകയും ചെയ്യുന്നു.

൯. അതിന്റെ ആരംഭത്തിങ്കൽ അനെകം ചെറിയ അരുവികളും ഉള്ളതു കൂടാതെ മലകളെ വിട്ടതിന്റെശെഷവും ചിലെടത്തു നീൎവീഴ്ചകളും ഉള്ളതാകുന്നു.

൰. പെരിയാററിലെക്ക വന്നുകൂടുന്ന കൈവഴികളും തൊടുകളും മീൻവല്ലായും, ചെത്തൊണിയും, പെരിങ്ങക്കുത്തും, പൂവാപ്പള്ളിയും, കുട്ടാമ്പാറയും, ഇടമലയും, ഒറവും ആകുന്നു.

൪. കായലുകൾ

൧൧. ഒരു കായൽ തിരുവനന്തപുരത്തിനു സമീപം ഇടങ്ങി പടിഞ്ഞാററ കടൽ തീരത്തൊടു ശരിയായി നീളത്തിൽ പെരിയാററിന്റെ വിസ്തീൎണ്ണമായുള്ള മുഖംവരെ ചെന്നു വടക്കെ അറ്റത്തി കടന്നു പിന്നെയും വടക്കൊട്ടു പൊയിരിക്കുന്നു.

൧൨. അവയുടെ മുകളും പരപ്പിന്റെ ആകെയുള്ള വിസ്താരം എകദെശം ൨൫൭ ചതുരശ്ര മയിലാകുന്നു.

൧൩. അവ തമ്മിൽ വള്ളംപൊകുന്നതായ തൊടുകളാൽ സംബന്ധിക്കപ്പെട്ടിരിക്കുന്നു - ഇപ്രകാരമുള്ള ജലമാൎഗ്ഗത്തിനു വക്കലെ കുന്നിനാൽ ആറു മയിൽ വഴി

വിരോധം വന്നിട്ടുള്ളതല്ലാതെ മററു ഒരെടത്തും യാതൊരു കേടും ഇല്ലാത്തതും ആകുന്നു.

൯. അവ പലപ്രകാരമെന്നു ആകൃതിയോടുകൂടിയവയാകുന്നു കിഴക്കപടിഞ്ഞാറായി കിടക്കുന്ന അഷ്ടമുടിക്കായൽ ഒഴികെ ശേഷം വലുതായുള്ള കായലുകളുടെ കിടപ്പു തെക്കു വടക്കു ഏകോണിച്ചാകുന്നു.

൧൦. അവയിൽ ചിലതു ആറുമുഖങ്ങളും വിസ്തീർണ്ണമാകപ്പെട്ടവ മാത്രമാകുന്നു അവയിൽ വലുതായിട്ടുള്ളതു വിസ്താരമുള്ളതായി തീർന്നിരിക്കുന്നതു അനേകം ആറുകളിലെയും തോടുകളിലെയും വെള്ളങ്ങളും ചെന്നു കൂടുന്നതിനാലാകുന്നു.

൧൧. അവ ഇടക്കായുള്ള അഴികളിൽകൂടി സമുദ്രത്തിലേക്കു വീഴുന്നു - തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള പ്രധാന അഴികളും വടക്കു പെരിയാററിന്റെ മുഖവും കായംകുളത്ത അഴിയും കൊല്ലത്ത അഴിയും ആകുന്നു.

൧൨. അവ സാമാന്യമായി അഗാധമില്ലാത്തവയാകുന്നു എങ്കിലും ചെറിയ കപ്പലുകളെ കൊണ്ടുപോകുന്നതിനു മതിയായ ആഴം ഉള്ളവയാകുന്നു - കായലുകളുടെയും അവയെ തമ്മിൽ സംബന്ധിപ്പിക്കുന്ന തോടുകളുടെയും എല്ലാ ഭാഗങ്ങളിലും വള്ളത്തിലും ബോട്ടിലും സഞ്ചരിക്കാവുന്നതാകുന്നു.

൧൩. വേലിയേററംകൊണ്ടു സമുദ്രം പൊങ്ങി അഴികളിൽകൂടി കായലുകളിലേക്കു കടക്കുന്നു അവയിൽ വലുതായിട്ടുള്ളതു ശരാശരിക്കു ഏകദേശം രണ്ടു അടിവരെ പൊങ്ങുന്നു ഈ ഏററത്തിന്റെ അതിയായ ഉയരം മൂന്നടി ആകുന്നു അതിന്റെ ഒഴുക്കു ഒരു മണിക്കൂറിനിടയിൽ രണ്ടര മയിൽ ദൂരംവരെ പായുന്നു.

൨൰. കായലുകളിൽ കൊക്കു നീൎക്കാക്ക മുതലായി അനേകം മാതിരി പക്ഷികളെ കാണ്മാനുള്ളതു കൂടാതെ പലവിധത്തിലുള്ള മത്സ്യങ്ങളും മുതലകളും ഉള്ളതാകുന്നു.

൨൰൧. ഉയൎന്ന പ്രദേശങ്ങളിലാകട്ടെ മലകളിലാകട്ടെ വലുതാ സാരമുള്ളതാ ആയ യാതൊരു പൊയ്കയും കാണ്മാനില്ല പെരിയാറു സമീപിച്ചു മലകളുടെ ഇടകളിൽ അനേകം വിധത്തിലുള്ള ചെറിയ തടാകങ്ങളും ഉള്ളതാകുന്നു.

൨൰൨. പ്രധാനപ്പെട്ട കായലുകളുടെ പേരുകളും അവയുടെ വിസ്താരങ്ങളും താഴെ പറയപ്പെട്ടിരിക്കുന്നു.

| പേരുകൾ | ഏററവും നീളം | ഏററവും വിസ്താരം | ശരാശരി വിസ്താരം | ഉള്ളളവു |
|---|---|---|---|---|
| | മയിൽ | മയിൽ | മയിൽ | ചതുരശ്രമയിൽ |
| അഞ്ചുതെങ്ങിൽ കായൽ | ൧൨ | ൨\|\| | \|\|\| | ൨൰ |
| കൊല്ലത്തു സമീപം അഷ്ടമുടി കായൽ | ൧൦ | ൭ | ൨ | ൨൦ |
| കായംകുളത്തു കായൽ | ൧൭ | ൪ | ൧\| | ൨൩ |
| ആലപ്പുഴെ സമീപം വെമ്പനാട്ടു കായൽ | ൩൨ | ൭ | ൧ | ൬൭ |
| കൊടുങ്ങല്ലൂർ കായൽ | ൭ | ൫ | \|\| | ൧൦ |
| ചെറിയ കായലുകൾ | ൦ | ൦ | ൦ | ൧൬ |
| ആകെ | ... | ... | ... | ൧൫൬ |

## ൧൦. സമുദ്രതീരം

൮൩. തിരുവിതാംകോട് സമുദ്രതീരം ചൊവ്വായിട്ടുള്ളതാകുന്നു ഈ തീരത്തിന്നു ഉൾക്കടലും മററും ഇല്ലായ്കയാൽ ഒരിടത്തുപോലും കോട്ടം ഭവിച്ചിട്ടില്ല.

൮൪. തിരുവിതാംകോട് സമുദ്രതീരത്തിന്നു അല്പം അകലെ സമുദ്രത്തിൽ അനേകം സ്ഥലങ്ങളിൽ വലുതായുള്ള കപ്പലുകൾക്കു നിൎത്തുന്നതിന്നു പാടുള്ളതാകുന്നു,

൮൫, തീരം സമുദ്രത്തിലേക്കു ഉന്തിനില്ക്കുന്ന സ്ഥലങ്ങളും കന്യാകുമാരി മുട്ടം തങ്കച്ചേരി ഇവകളും മാത്രം ആകുന്നു. എന്നാൽ അവയിൽ ഒന്നും മുനമ്പു അല്ലാത്തതും ആകുന്നു.

൮൬. കന്യാകുമാരി തീരം ഉറപ്പും ദൃഢവുമായിരിക്കുന്നതു കൂടാതെ തൂക്കായി ഉയരം കുറഞ്ഞ പാറകളും സമുദ്രത്തിൽ അവിടവിടെ കുറെ ദൂരംവരെക്കും കിടപ്പുള്ളതാകുന്നു.

൮൭. ആ കോടിയിൽനിന്നും പടിഞ്ഞാറോട്ടും വടക്കോട്ടും ഉള്ള തീരം ഏകദേശം ൯ മയിൽ ദൂരംവരെ ചിലടത്തു തൂക്കായും മററ ചിലടത്തു ഇടവിട്ടും ഇരിക്കുന്നു.

൮൮. കന്യാകുമാരി കോടിയിൽനിന്നു പതിനെട്ടും മുപ്പത്തെട്ടും മയിലുകൾക്കു അകലെ മുനമ്പുകളും തള്ളിനില്പുള്ളതും അവയുടെ ദൂരെയായുള്ള അടിവാരങ്ങളിൽ തിരകളും വന്നു അടിക്കുന്നതും ആകുന്നു.

൮൯. ഈ കോടിയിൽനിന്നു ഏകദേശം ൪൦ മയിൽ വടക്ക വക്കലെ ഉന്തിനില്ക്കുന്ന കുന്നുകളുടെ കൊടുടികളും കടലിലേക്കു കവിഞ്ഞു നില്പുള്ളതാകുന്നു.

൯൦. ഇവന്ന കടൽക്കര അഷ്ടമുടികായലിന്റെ തെക്കെ കരവരെ ചെന്നിട്ടുള്ളതാകുന്നു.

൯൧. അവിടെനിന്നു വടക്കോട്ടുള്ള കടൽതീരം താണപൊന്നതും ചിലടത്തു മണൽ മാത്രമായുള്ളതും അതിന്നരമ്പൂറാൽ മയിലിൽ അധികം വീതിയില്ലാത്തതായി അടുത്തുള്ള കായലിൽനിന്നും സമുദ്രത്തെ വേർതിരിക്കുന്നു.

൯൨. സമുദ്രക്കരയിൽനിന്നും ൩ മയിൽ അകലെ വെമ്പനാട്ടു കായലിന്റെ തെക്കെ അറ്റത്തിന്ന നേരെ ഇടങ്ങി ഒരു ചളിത്തിട്ട കടൽതീരത്തോടു ശരിയായി നീളത്തിൽ ൨൦ മയിൽ ദൂരത്തോളവും പോയിട്ടുള്ളതാകുന്നു.

൯൩. ഈ ചളിത്തിട്ടെക്കും കടൽക്കരെക്കും മദ്ധ്യെ ൨൦ മാറ ആഴം ഉള്ള വെള്ളത്തിൽ കടലിലെ യാതൊരു ഇളക്കവും ഉപദ്രവവും കൂടാതെ കപ്പലുകളെ ഓടിക്കാവുന്നതാകുന്നു.

൯൪. ഈ ചളിത്തിട്ട ഒട്ടും ഉറപ്പില്ലാത്തതാകയാൽ തിരകളാൽ അടിപെട്ടുപോകുന്നതിന്നു എളുപ്പം ഉള്ളതാകുന്നു.

൯൫. പെരിയാറിന്റെ വടക്കെ കൈവഴിയുടെ മുഖത്തിന്നു നേരെ സമുദ്രത്തിൽ കുറെ ദൂരംവരെക്കും പാറകളും മുങ്ങിക്കിടപ്പുള്ളതായി കാണപ്പെടുന്നു.

൯൬. ഈ സമുദ്രതീരത്തു മിക്കയിടങ്ങളിലും അനവധി വൃക്ഷങ്ങളും നില്പുള്ളതാകുന്നു.

൯൭. തെക്കെ അററത്തുക്കായുള്ള സമുദ്രവീതിക്കു പറയാറു, താമ്രവർണ്ണി, നെയ്യാറു, കരമന ആറു, വാമനപുരം, ഇങ്ങനെയുള്ള നദിമുഖങ്ങളാൽ അല്പം കോട്ടങ്ങളും ഭവിച്ചിട്ടുണ്ടു.

൯൮. ഈ വഴിയിൽ ആഴത്തെയും ഒട്ടവിലത്തെയും നിരപ്പും സമുദ്രത്തോടു അടുക്കുമ്പോഴും ചെറുതായുള്ള കാ

൧൦൬. തിരുവിതാംകോട്ട സംസ്ഥാനത്തേക്ക ചേൎന്നതായി ഒരു ദ്വീപും സമുദ്രത്തിൽ ഇല്ല.

൧൦൭. പമ്പയിലും പെരിയാററിലും ഉള്ളതുപോലെ വലിയ ആറുകളിൽ പല മാതിരിയിൽ ഉള്ള അനേകം ദ്വീപുകളും കാണ്മാനുണ്ടു.

## ൧൨. ദേശാവസ്ഥ

൧൦൮. തിരുവിതാംകോട്ട സംസ്ഥാനത്തെ ശീതോഷ്ണാവസ്ഥ സമുദ്രനിരപ്പിൽനിന്നുള്ള ദേശസ്ഥിതിയുടെ ഔന്നത്യത്തിന്റെ ക്രമത്തിനു തക്കവണ്ണം ആകുന്നു.

൧൦൯. മലകളിലെ ശീതോഷ്ണാവസ്ഥ അവകളുടെ അടിവാരത്തിലുള്ള ഉഷ്ണത്തിന്റെ ഡിഗ്രി മുതൽ അവയുടെ അഗ്രഭാഗങ്ങളിൽ മഞ്ഞു ഉറയുന്നതായ ഏതാനം ഡിഗ്രിവരെ ക്രമേണ ഭേദപ്പെടുന്നതാകുന്നു.

൧൧൦. താണപ്രദേശത്തെ ദേശാവസ്ഥ തെക്കെ ഇൻഡ്യായിൽ കിഴക്കെ തീരത്തിലുള്ളതിനെക്കാളും അധികം ശൈത്യവും ഉഷ്ണക്കുറവുമായിട്ടുള്ളതാകുന്നു എന്നാൽ ആയതു ചിലപ്പോൾ അല്പം ഭേദപ്പെടുകയും ചെയ്യുന്നു.

൧൧൧. സംവത്സരത്തെ സാധാരണമായി വേനൽ വൎഷം ശൈത്യം ഇങ്ങിനെ മൂന്നു കാലങ്ങളായി വിഭാഗിച്ചിരിക്കുന്നു.

൧൧൨. വേനൽ മീനമാസം മുതൽ ഇടവമാസം വരെ ആകുന്നു.

മലയാം സംവത്സരത്തിനു ശരിയായ തമിഴ മാസങ്ങളും ഇംഗ്ലീഷ മാസങ്ങളും താഴെ പറയപ്പെട്ടിരിക്കുന്നു.

| മലയാംമാസം | തമിഴ്മാസം | ഇംഗ്ലിഷ മാസം |
|---|---|---|
| ചിങ്ങം (സിംഹം) | ആവണി | ആഗസ്തു ൧൫ന്നു |
| കന്നി (കന്യകാ) | പുരട്ടാശി | സെപ്തംബർ ൧൫ന്നു |
| തുലാം (തുലാസു) | അല്പശി | ഒക്തോബർ ൧൫ന്നു |
| വൃശ്ചികം (തേൾ) | കാൎത്തികാ | നവംബർ ൧൪ന്നു |
| ധനു (വില്ലു) | മാൎകഴി | ഡിസംബർ ൧൪ന്നു |
| മകരം (മാൻ) | തൈ | ജനവരി ൧൩ന്നു |
| കുംഭം (കുടം) | മാശി | ഫിബ്രുവരി ൧൧ന്നു |
| മീനം (മീൻ) | പങ്കുനി | മാൎച്ച ൧൨ന്നു |
| മേടം (ആട) | ചിത്തിര | എപ്രിൽ ൧൧ന്നു |
| ഇടവം (കാള) | വൈകാശി | മെയി ൧൨ന്നു |
| മിഥുനം (വീണ) | ആനി | ജൂൻ ൧൩ന്നു |
| കൎക്കടകം (ഞണ്ടു) | ആടി | ജൂലായി ൧൪ന്നു |

൧൧൩. വൎഷകാലം മിഥുനമാസം മുതൽ തുലാമാസം വരെ ആകുന്നു.

൧൧൪. ശൈത്യകാലം വൃശ്ചികമാസം മുതൽ കുംഭമാസംവരെ ആകുന്നു.

൧൧൫. സംവത്സരത്തെ ആറു ഋതുക്കളായിട്ട ഭാഗിച്ചിരിക്കുന്നു.

| | | |
|---|---|---|
| മീനം മേടം | ... | വസന്തകാലം |
| ഇടവം മിഥുനം | ... | ഗ്രീഷ്മകാലം |
| കൎക്കടകം ചിങ്ങം | ... | വൎഷകാലം |
| കന്നി തുലാം | .. | ശരൽകാലം |
| വൃശ്ചികം ധനു | ... | ഹെമന്തകാലം |
| മകരം കുംഭം | ... | ശിശിരകാലം |

൧൧൬. തെക്കപടിഞ്ഞാറ നിന്നും ഉള്ള വൎഷം തിരുവിതാംകൂർ കരയിൽ അധികമായിട്ടും വടക്ക കിഴക്കനിന്നും ഉള്ളതു അല്പമായിട്ടും വൎഷിക്കുന്നു.

൧൧൭. മെത്സ്യപ്പറയപ്പെട്ട ഒന്നാമത്തെ വൎഷം എകദെശം ഇടവമാസം ആദ്യംമുതൽ കന്നിമാസം അവസാനംവരെ നില്ക്കുന്നു.

൧൧൮. ആയതു കൂടക്കൂടെ ഇടിയും മിന്നലുമായി വരികയും ആ കാലം വൎഷം മഹാ കഠിനമായിരിക്കയും ചെയ്യുന്നു.

൧൧൯. ഈ കഠിനമായുള്ള വൎഷകാലത്തു അല്പങ്ങളായുള്ള പ്രാണികളെ തിരെ കാണ്മാനില്ലാതെ ആയിപ്പൊകയും ചെറിയ ഉറുമ്പു മുതലായവ ഒക്കെയും അതിയായ ചെറുപ്പത്താൽ നശിച്ചുപോകയും പക്ഷികൾ അധികം സൌഖ്യസ്ഥലങ്ങളിലെക്ക മാറിപ്പൊകയും ചെയ്യുന്നു.

൧൨൦. കന്യാകമാരിക്ക സമീപം ഉള്ള പ്രദേശങ്ങളിൽ ഈ വൎഷം കൂടക്കൂടെയുള്ള ഒരു ചാററമഴയെന്നുമാത്രമെ വിചാരിക്കപ്പെടുന്നുള്ളു.

൧൨൧. തെക്ക പടിഞ്ഞാറ നിന്നും കോപം കൊണ്ടു വൎഷിക്കുന്ന കാലത്തു വൎഷമുള്ള ദിവസങ്ങളും ശെരാശരിക്ക ആ കാലത്തിന്റെ നെർ പകുതിയായ വൃഷ്ടി ദിവസങ്ങളും ആകുന്നു.

൧൨൨. ഈ വൎഷത്തിന്റെ ൨൦ സംവത്സരത്തെ വെള്ളം വീഴ്ചയുടെ കണക്ക നൊക്കിയതിൽ ൮൧ അംഗുലമായിരുന്നു.

൧൨൩. വടക്ക കിഴക്ക നിന്നും ആരംഭിക്കുന്ന വൎഷം തിരുവിതാംകോട്ടു സംസ്ഥാനത്തിൽ തുലാം വൃശ്ചികമാസങ്ങളിൽ ഉണ്ടാകുന്നു.

ൻപ്രകാരം ഫാരൻഹീററിന്റെ ഉഷ്ണഗ്രാഹിയനു [illegible] ൯൭ ഡിഗ്രിയായിരുന്നു.

൧൩൨. ഉഷ്ണം ഏററവും കറവായുള്ള ഡിസെ മ്പ്രമാസത്തിൽ ആകുന്നു അപ്പോഴും ആയതു മെപ്പടി മാനത്തിൽ ൬൪ ഡിഗ്രിവരെ താഴെ ആയിരുന്നു.

൧൩൩. ആണ്ടടക്കം ഉള്ള തിരുവനന്തപുരത്തെ ശീതോഷ്ണം മെപ്പടി ഫാരൻഹീററിന്റെ ൭൯ ഡിഗ്രി [illegible] താഴെ ആയിരുന്നു.

൧൩൪. ധനുമാസം മുതൽ ഇടവമാസംവരെ ഉള്ള ദിവസങ്ങളിൽ മദ്ധ്യാഹ്നസമയം ഉൾപ്രദേശങ്ങളിലെ ഉഷ്ണം ഏററവും അധികമാകുന്നു അതു സമുദ്രതീരം സമീപിച്ച ശാന്തവും തണുപ്പും ഉള്ള കടൽക്കാററിനാൽ വളരെ ശീതളമാക്കുകയും ചെയ്യുന്നു. ആ കാററ ദിവസേനയും രാവിലത്തെ സമയം പതിവായി തുടങ്ങുകയും ചെയ്യുന്നു.

൧൩൫. കടൽക്കാററ വടക്കുനിന്നും പടിഞ്ഞാറോട്ടും ചിലപ്പോഴും തെക്കു പടിഞ്ഞാറായിട്ടും ചുററി അടിക്കുന്നു അതു ചില സമയം കഠിനമായിട്ടും അടിക്കുന്നുണ്ടു ആയതു ഒരുപോലെ അല്ലെങ്കിലും ആണ്ടടക്കം എല്ലായ്പ്പോഴും ഉള്ളതാകുന്നു.

൧൩൬. ഉഷ്ണകാലത്തു ദിവസങ്ങളുടെ ഉദയാസ്തമന സമയങ്ങളും ശാന്തവും സുഖകരവുമായുള്ളവയാകുന്നു.

൧൩൭. ശീ. കാലത്തു പർവ്വതങ്ങളുടെ താഴ്വരകളോടു സമീപിച്ചുള്ള ദേശങ്ങളിൽ അധികമായി മഞ്ഞും മഴക്കോളുകളും വീണു പെട്ടെന്നു അവസ്ഥഭേദം ഉണ്ടാകുന്നതുകൊണ്ടു അവ വളരെ സുഖവിരോധങ്ങളായുള്ളവയാകുന്നു.

൱൮൯. വടക്കു കിഴക്കു നിന്നുള്ള കരക്കാററു വൃശ്ചികമാസം മുതൽ കുംഭമാസംവരെ ഉണ്ടാകുന്നു ചിലപ്പോൾ അതു ഒരു മാസം മുമ്പു കൂട്ടി തുടങ്ങി ഇടവമാസം വരെ നില്ക്കുകയും ചെയ്യുന്നു.

൱൯൦. അതു പതിവായിട്ടു ആദിത്യൻ അസ്തമിച്ചാൽ ഉടനെ തുടങ്ങി ആദിത്യോദയം വരെയും ചിലപ്പോൾ മദ്ധ്യാഹ്നംവരെയും ഉണ്ടാകുന്നു.

൱൯൧. ഈ കാററു തിരുവിതാംകോടു സംസ്ഥാനത്തുള്ള പ്രദേശങ്ങളിലെക്കു എത്തുന്നതിനു മുമ്പിൽ അതു കടന്നു സഞ്ചരിക്കുന്ന അത്യുഷ്ണകരങ്ങളായുള്ള പ്രദേശങ്ങളിലെ ചൂടുകൊണ്ടു ഉഷ്ണിച്ചു മലകളിലും കാടുകളിലും ഉണ്ടായിരുന്ന ജലാംശകങ്ങളൊടു കൂടി താഴത്തെക്കു വരുന്നു.

൱൯൨. അതു സമുദ്രതീരത്തിനു നേരെ കഠിനമായി അടിക്കുന്ന മലവഴികളിൽ അധികമായി ബാധിക്കുന്നു

൱൯൩. ആണ്ടുതോറും അധികമായി കാററ അടിക്കുന്നതു പടിഞ്ഞാറുനിന്നു ആകുന്നു ആണ്ടടക്കം ഉള്ള അന്തരത്തെ നോക്കുമ്പോൾ പടിഞ്ഞാറുനിന്നു അല്പം വടക്കോട്ടു നീങ്ങിയും കാണുന്നു.

൱൯൪. കന്മഴ ഉണ്ടാകുന്നതു വളരെ ചുരുക്കമാകുന്നു എങ്കിലും അതു കടൽതീരങ്ങളിൽ സംഭവിച്ചിട്ടുള്ളതായി അറിയപ്പെട്ടിരിക്കുന്നു.

൱൯൫. തിരുവിതാംകോടു സംസ്ഥാനത്തെ ദേശമൊന്നാകപ്പാടെ നോക്കുമ്പോൾ ക്ഷീണിപ്പിക്കുന്നതും നാഡിബലത്തെ കുറെക്കുന്നതും ദേഹാദ്ധ്വം ഉണ്ടായാൽ സൌഖ്യപ്പെടുന്നതിൽവച്ചു വിഘ്നം ചെയ്യുന്നതും ആകുന്നു.

൧൪൩. ഈ സംസ്ഥാനത്തു ഏററവും നടപ്പായുള്ള രോഗങ്ങൾ പലവിധം ജ്വരംപനികളും കടച്ചപ്പററുകളും മഹോദരവും ചർമ്മവ്യാധികളും പെരുക്കാലും കുഷ്ഠവും വ്രണങ്ങളും ഗുല്മവാദവും ആകുന്നു.



രണ്ടാം ഭാഗം.

## തിരുവിതാംകോട്ട സംസ്ഥാനത്തെ രാജ്യനീതിയോടു ചേൎന്ന - ഭൂമിശാസ്ത്രം.

### ൧. വിവരണം.

൧൪൪. ഒരു രാജ്യത്തിന്റെ നീതിസംബന്ധമായ ഭൂമിശാസ്ത്രം അതിന്റെ ചുററും ഉള്ള രാജ്യസംബന്ധങ്ങളായ അതിരുകളെയും രാജ്യഭരണത്തിനുവേണ്ടി അതു പല പ്രകാരേണ വിഭാഗിക്കപ്പെട്ടിട്ടുള്ളതിനെയും അതിലെ പ്രധാനപ്പെട്ട പട്ടണങ്ങളുടെയും നഗരങ്ങളുടെയും സ്ഥിതിയെയും പുഷ്ടിയെയും അതിലുള്ള റോഡു തോടുകൾ ജനസംഖ്യ ജാതിവിവരം അവരുടെ പ്രകൃതിഗുണം മതഭേദം രാജ്യകാൎയ്യവിചാരത്തിന്റെ ക്രമം മററു രാജ്യങ്ങളുമായുള്ള കച്ചവടസംബന്ധങ്ങൾ മുതലായവകളെയും കുറിച്ചു പറയുന്നതാകുന്നു.

### ൨. അതിരുകൾ.

൧൪൫. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ വടക്കുഭാഗം പടിഞ്ഞാറെ സമുദ്രം മുതൽ പന്നിനടക്കാട്ട വരെ കൊച്ചി സംസ്ഥാനവും അവിടെ നിന്നും കൊട്ടന്നൂരിനു ഏകദേശം ൩ മയിൽ കിഴക്ക പമ്പയാററി

ന്റെ അനേകം ശാഖകളുമായുള്ള സംഗമംവരെ ബ്രിട്ടീഷ രാജ്യമാകുന്ന കൊയമ്പത്തൂരും ആകുന്നു.

൧൪൯. കിഴക്ക പമ്പയാററിന്റെ സംഗമം മുതൽ ദേവികുളം മലവരെ ഡിണ്ടിഗൽ രാജ്യവും അവിടെ നിന്നു തെക്കൊട്ട കന്യാകുമാരിക്ക ഏകദേശം ആറു മയിൽ വടക്ക കിഴക്കുള്ള കണ്ണപുരം വരെ തിരുനെൽവേലി ജില്ലയും ആകുന്നു.

൧൫൦. തെക്കും പടിഞ്ഞാറും ഉള്ള അതിരുകൾ കന്യാകുമാരിയുടെ സമീപം മുതൽ കൊച്ചിസംസ്ഥാനത്തിന്റെ തെക്കതിരായ അന്തകാരഴിവരെ സമുദ്രവും ആകുന്നു.

൧൫൧. അന്തകാരഴിയിൽനിന്നു അതിരു വിലക്ഷി ഉൾപ്രദേശത്തു ചെറുവള്ളിക്കുടത്തെ വരാപ്പുഴവരെക്കും കൊച്ചിസംസ്ഥാനത്താൽ ചുററപ്പെട്ടിരിക്കുന്നതും അവിടെനിന്നും അതിന്റെ വടക്കെ അററത്തിവരെ തിരുവിതാംകോട്ട സംസ്ഥാനം സമുദ്രത്തിങ്കനിന്നു കൊച്ചിസംസ്ഥാനത്താൽ വേർതിരിക്കപ്പെട്ടിരിക്കുന്നതും ആകുന്നു.

## ൩. വിഭാഗങ്ങൾ.

൧൫൨. തിരുവിതാംകോട്ട സംസ്ഥാനം ൩൨ മണ്ഡപത്തുംവാതിലുകളായി വിഭാഗിക്കപ്പെട്ടിരിക്കുന്നു അവയുടെ പേരുകൾ.

| | |
|---|---|
| ൧. തോവാള | ൫. വിളവംകോട |
| ൨. അഗസ്തീശ്വരം | ൬. നെയ്യാററുംകര |
| ൩. ഇരണിയൽ | ൭. തിരുവനന്തപുരം തെക്ക |
| ൪. കൽക്കുളം | |

| | |
|---|---|
| ൮. തിരുവനന്തപുരം വടക്ക | ൨൦. തിരുവല്ലാ |
| ൯. നെടുമങ്ങാട്ടു | ൨൧. അമ്പലപ്പുഴ |
| ൧൦. ചിറയിൻകീഴ | ൨൨. ചേൎത്തല |
| ൧൧. കൊട്ടാരക്കര | ൨൩. വൈക്കം |
| ൧൨. പത്തനാപുരം | ൨൪. എറ്റുമാനൂര |
| ൧൩. ചെങ്കോട്ട | ൨൫. കോട്ടയം |
| ൧൪. കൊല്ലം | ൨൬. ചങ്ങനാശെരി |
| ൧൫. കുന്നത്തൂര | ൨൭. മീനച്ചൽ |
| ൧൬. കരുനാഗപ്പള്ളി | ൨൮. മൂവാറ്റുപുഴ |
| ൧൭. കാൎത്തികപ്പള്ളി | ൨൯. തൊടുപുഴ |
| ൧൮. മാവേലിക്കര | ൩൦. കുന്നത്തുനാട |
| ൧൯. ചെങ്ങന്നൂർ | ൩൧. ആലങ്ങാട |
| | ൩൨. പറവൂര |

൧൫൩. ഓരൊ മണ്ഡപത്തുംവാതുക്കൽ പല അം
ങ്ങളായിട്ടു പകുക്കപ്പെട്ടിട്ടുള്ളതും അവ ചിലടത്തു പ്ര
ത്തിയെന്നും മറ്റു ചിലടത്തു അധികാരമെന്നും വെ
ചിലടത്തു മണിയമെന്നും കെൾവി എന്നും പെരു വ
ളിക്കപ്പെട്ടുവരുന്നതും ആകുന്നു.

൧൫൪. ൟ മണ്ഡപത്തുംവാതിലുകളെക്കുറിച്ചുള്ള വ
വരണം ഏകരീതിയായും താഴെ വരുന്ന ക്രമപ്രകാര
ആകുന്നു.

൧-ാമതു അവയുടെ അതിരുകളും
൨-ാമതു അവയുടെ വിസ്താരങ്ങളും
൩-ാമതു അവയുടെ വിഭാഗങ്ങളും
൪-ാമതു അവയുടെ ഉള്ളളവു
൫-ാമതു അവയിലുള്ള ജനസംഖ്യാ

മണ്ടപത്തുംവാതിലുകളുടെ ദൈർഘ്യം വിസ്താരങ്ങളെ കുറിച്ചു പറയുന്നതു കഴിയുന്നിടത്തോളവും ഏക രീതിയിൽത്തന്നെ ആയിരിക്കുന്നതിനു വേണ്ടി അവയുടെ ദൈർഘ്യം തെക്കു വടക്കായിട്ടും വീതി കിഴക്കു പടിഞ്ഞാറായിട്ടും പറയപ്പെട്ടിരിക്കുന്നു.

൧൫൬-ൽ ൧. തോവാള മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും തിരുനൽവേലി ജില്ലയും തെക്കു അഗസ്തീശ്വരം മണ്ടപത്തുംവാതിലും പടിഞ്ഞാറു കൽക്കുളം മണ്ടപത്തും വാതിലും ആകുന്നു.

൨. അതിന്റെ ദൈർഘ്യം ൧൯ മയിലും വീതി ൧൨ മയിലും ആകുന്നു.

൩. അതു മേൽപിടാക - അനന്തപുരം - അഴകിയപാണ്ടിപുരം - തോവാള താഴക്കുടി - നട്ടുപിടാക ഇങ്ങനെ ആറു പ്രവൃത്തികളായിട്ട ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ഏകദേശം ൧൭000 ജനങ്ങളും ഉണ്ടു. സംസ്ഥാനം ഒട്ടുക്കു ഒടുക്കം എടുത്ത കാനീസ്സു കണക്കുപ്രകാരം മണ്ടപത്തുംവാതിൽ തിരിച്ചുള്ള ജനസംഖ്യയുടെ വിവരം കണക്ക അറിവാൻ പാടില്ലായ്കയാൽ മേൽ പറയപ്പെട്ട സംഖ്യ ആ കണക്കിനെ അനുസരിച്ചുല്ലാരതതാകുന്നു.

൧൫൭-ൽ ൧. അഗസ്തീശ്വരം മണ്ടപത്തും വാതിലിന്റെ അതിരുകൾ വടക്കു തോവാള മണ്ടപത്തും വാതിലും കിഴക്കു തിരുനൽവേലി ജില്ലയും തെക്കു സമുദ്രവും പടിഞ്ഞാറു ഇരണിയൽ മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു പറക്ക പിടാക പിടപ്പുറവ പടാക കൊട്ടാര പിടാക അഗസ്തീശ്വരം പിടാക ശുചീന്ദ്രം പിടാക തെർ പിടാക ഇങ്ങിനെ ൬ പ്രവൃത്തികളായിട്ടു പിരിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൯൭ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ഏകദേശം ൫൨൦൦൦ ജനങ്ങളും ഉണ്ടു.

൧൫൭-ൽ ൧. ഇരണിയൽ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക കൽക്കുളം മണ്ടപത്തുംവാതിലും കിഴക്ക അഗസ്തീശ്വരം മണ്ടപത്തുംവാതിലും തെക്ക സമുദ്രവും പടിഞ്ഞാറു വിളവംകോട്ടു മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൩൨ മയിലും വീതി ൧൨ മയിലും ആകുന്നു.

൩. അതിനെ ഇരണിയൽ കടിയപട്ടണം നീണ്ടകര കല്കുളം മിടാലം തിരുവിതാംകോട്ടു നിട്ടാലം കിള്ളിയൂർ ഇങ്ങിനെ ൭ പ്രവൃത്തികളായി പകുത്തിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൨ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൩൦൦൦൦ ജനങ്ങളും ഉണ്ടു.

൧൫൨-ൽ ൧. കല്കുളം മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുനന്തരംവലിയും കിഴക്ക തൊവാള മണ്ടപത്തുംവാതിലും തെക്ക ഇരണിയൽ മണ്ടപത്തുംവാതിലും പടിഞ്ഞാറു വിളവംകോട്ടു മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു കൽക്കുളം ത്യാഗപുരം കൊതനല്ലൂർ തെക്കൊട്ട പൊന്മന തിരുവിട്ടൂർ ആറാര കല്പിയറ ഇങ്ങനെ എട്ടുപ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൨ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൪൦൦൦ കുടിയാനവന്മാരും ഉണ്ടു.

൨൯-ാം ൧. വിളവംകോട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുനൽവേലി ജില്ലയും കിഴക്ക കൽക്കുളം ഇരണിയൽ രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക സമുദ്രവും പടിഞ്ഞാറ നെയ്യാറ്റുംകര മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൭ മയിലും ആകുന്നു.

൩. അതു വിളവംകോട്ട അരുമന പാകൊട്ട കളിയൽ ആറുദേശപ്പുറവു ഏഴുദേശപ്പുറവു കന്നത്തൂമെപാംകളും ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൨൪൫ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൮൦,൦൦൦ ജനങ്ങളും ഉണ്ടു.

൩൦-ാം ൧. നെയ്യാറ്റുംകര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുനൽവേലി ജില്ലയും കിഴക്ക വിളവംകോട്ട മണ്ടപത്തുംവാതിലും തെക്ക സമുദ്രവും പടിഞ്ഞാറ തിരുവനന്തപുരം നെടുമങ്ങാട്ട രണ്ടു മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളം ൨൫ മയിലും വീതി ൧൬ മയിലും ആകുന്നു.

൩. അതു നെയ്യാറ്റുംകര നെമം കൊട്ടുകാൽ മറുകിൽ വിളപ്പു പാറശ്ശാല കുന്നത്തുകാൽ പെരുംകടവിള കൊല്ലയിൽ കളത്തൂര ഇങ്ങനെ ൧൦ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൧൩ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൪൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൯൧-ൽ ൧. തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുവനന്തപുരം തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലും കിഴക്ക നെയ്യാറ്റുംകര മണ്ടപത്തുംവാതിലും തെക്ക സമുദ്രവും പടിഞ്ഞാറു തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലും ആകുന്നു.

൨. അതു വിസ്താരക്കുറവുള്ളതാകുന്നുവെങ്കിലും പ്രധാന പട്ടണം അതിൽ ആയിരിക്കകൊണ്ടു ജനസംഖ്യയിലും മറ്റുമായി അതിനു പ്രാബല്യം ഉള്ളതാകുന്നു.

൩. അതു നെല്ലമനം പട്ടം ഉള്ളൂര കളത്തൂര പള്ളിപ്പുറം ഇങ്ങനെ ൫ പ്രവൃത്തികളായിട്ടു ഭാഗിക്കപ്പെട്ടിരിക്കുന്നു.

൧൯൨-ൽ ൧. തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക നെടുമങ്ങാട്ട മണ്ടപത്തുംവാതിലും കിഴക്ക നെയ്യാറ്റുംകര തിരുവനന്തപുരം തെക്ക ഈ രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതിലും സ

റവും പടിഞ്ഞാറു ചിറയിൻകീഴ മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൨ മയിലും ആകുന്നു.

൩. അതു വഞ്ചിയൂര പാർക്കുകാര വട്ടിയൂർക്കാവു കഴക്കൂട്ടം തൊന്നയ്ക്കൽ ഇങ്ങനെ അഞ്ചു പ്രവൃത്തികളായിട്ടു ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതിൽ ഉൾപ്പെടെ അതിന്റെ ഉള്ളളവു ൯൯ ചതുരശ്ര മയിലാകുന്നു.

൫. ആ രണ്ടു മണ്ടപത്തുംവാതിലുകളിലും കൂടി ൪൪൦൦൦ ജനങ്ങളു, ഉണ്ടു.

൧൰൩-ൽ ൧. നെടുമങ്ങാട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക കൊട്ടാരക്കര പത്തനാപുരം രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക നെയ്യാറ്റുംകര മണ്ടപത്തുംവാതിലും പടിഞ്ഞാറു തിരുവനന്തപുരം ചിറയിൻകീഴ രണ്ടു മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളം ൨൫ മയിലും വീതി ൨൯ മയിലും ആകുന്നു.

൩. അതു നെടുമങ്ങാട്ട വെമ്പായിക്കനും കരകുളം ഉഴമലക്കൽ ആര്യനാട്ട പെരുംകുളം കഴുത്തുമ്മെൽ വാമനപുരം ഇങ്ങനെ ൮ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൩൩൯ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൨൦൦൦ ജനങ്ങളും ഉണ്ടു.

൧൰൪-ൽ ൧. ചിറയിൻകീഴ മണ്ടപത്തുംവാതിലി

ന്റെ അതിരുകൾ വടക്കു കൊല്ലം കൊട്ടാരക്കര രണ്ടു മണ്ടപത്തുംവാതിലുകളും കിഴക്കു നെടുമങ്ങാട്ടു മണ്ടപത്തുംവാതിലും തെക്കു തിരുവനന്തപുരം മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൧൪ മയിലും വീതി ൰ മയിലും ആകുന്നു.

൩. അതു ചിറയിൻകീഴ കുന്നത്തൂർ കടക്കാവൂർ മണമ്പൂർ വക്കല നാവായിക്കുളം മടവൂർ നഗരൂർ ആറ്റിങ്ങൽ ഇടവെട്ടൂരു കിളിമാനൂർ ഇങ്ങനെ ൧൧ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦ൻ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൩൨൦൦൦ ജനങ്ങളും ഉണ്ടു.

൧൬൫—ൽ ൧. കൊട്ടാരക്കര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും പത്തനാപുരം മണ്ടപത്തുംവാതിലും തെക്കു നെടുമങ്ങാട്ടു ചിറയിൻകീഴ ഈ രണ്ടു മണ്ടപത്തുംവാതിലുകളും പടിഞ്ഞാറു കൊല്ലം മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൧ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതിനെ കൊട്ടാരക്കര ചടയമംഗലം അഞ്ചൽ ഏഴുകോൺ വെളിയം കണിമ്പം ഉമ്മന്നൂർ ഇങ്ങനെ ഏഴ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ഏകദേശം ൨൩൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൬൦൦൦ ജനങ്ങളും ഉണ്ടു.

൧൬൭—൩ ൧. പത്തനാപുരം മണ്ടപത്തുംവാതിലി

ന്റെ അതിരുകൾ വടക്കു കന്നെറ്റു മണ്ഡപത്തുംവാതിലും കിഴക്കു ചെങ്കോട്ടയും തെക്കു നെടുമങ്ങാട്ടു മണ്ഡപത്തുംവാതിലും പടിഞ്ഞാറു കൊട്ടാരക്കര മണ്ഡപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൧൭ മയിലും ആകുന്നു.

൩. അതു പത്തനാപുരം വിളക്കുടി മയിലം വെട്ടിക്കവല കലവൂർ കുളക്കട മാങ്ങോട് പട്ടാഴിദേശം ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ഏകദേശം ൪൦൦ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൮൦൦൦ കുടിയാനവന്മാരും ഉണ്ടു.

൧൩-ാം ൧. ചെങ്കോട്ട സഹ്യന്റെ കിഴക്കുഭാഗത്താകുന്നു അതിന്റെ വടക്കും കിഴക്കും തെക്കും അതിരുകൾ തിരുനെൽവേലി ജില്ലയും പടിഞ്ഞാറെ അതിരു പത്തനാപുരം നെടുമങ്ങാടും ഈ രണ്ടു മണ്ഡപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളം ൧൭ മയിലും വീതി സമമല്ലാതെ തിരുനെൽവേലി ജില്ലയിലേക്കു ൧൯ മയിൽ നീളത്തിൽ കടന്നുപോയിരിക്കുന്നതും ആകുന്നു.

൩. അതു ചെങ്കോട്ട കക്കടി ശിവനല്ലൂർ പുളിയറ ഇലത്തൂർ ആയിക്കുടി ക്ലാങ്കാട്ട ശാമ്പൂർവടകര ഇങ്ങനെ എട്ടു മണിയങ്ങളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൩൫ ചതുരശ്രമയിലാകുന്നു

൫. അതിൽ ൧൪൦൦൦ ജനങ്ങളും ഉണ്ടു.

൧൪-ാം ൧. കൊല്ലം മണ്ഡപത്തുംവാതിലിന്റെ അതിരുകൾ വടക്കു കരുനാഗപ്പള്ളി കന്നെറ്റു രണ്ടു മണ്ഡ

പത്തുംവാതിലും തെക്ക ചിറയിൻകീഴ മണ്ടപത്തുംവാതിലും പടിഞ്ഞാറ സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൨൬ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു കൊല്ലം കിളികൊല്ലൂര ആതിച്ചനല്ലൂര് പരവൂര ഇരവിപുരം കിഴക്കെകല്ലട പടിഞ്ഞാറെ കല്ലട ചേന്നാട ഇതിന്മണ്ണും എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉൾപ്പരപ്പു ൧൫൩ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൫൨,൦൦൦ ജനങ്ങളും ഉണ്ടു.

൧൩-ൽ ൧. കുന്നത്തൂര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക മാവെലിക്കര ചെങ്ങന്നൂര രണ്ടു മണ്ടപത്തുംവാതിലുകളും കിഴക്ക മലകളും തെക്ക പത്തനാപുരം കൊട്ടാരക്കര കൊല്ലം ഈ മൂന്നു മണ്ടപത്തുംവാതിലുകളും പടിഞ്ഞാറ കരുനാഗപ്പള്ളി മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൪ മയിലും വീതി ൨൫ മയിലും ആകുന്നു.

൩. അതു കുന്നത്തൂര പൊരുവഴി ശൂരനാടു എന്നാദിമംഗലം വള്ളികൊടു അടൂര പള്ളിക്കൽ കൊടുമൺ ഇതിന്മണ്ണും എട്ടു പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൧൪-ൽ ൧. കരുനാഗപ്പള്ളി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക കാൎത്തികപ്പള്ളി മണ്ടപത്തുംവാതിലും കിഴക്ക മാവേലിക്കര കുന്നത്തൂര രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക കൊല്ലം മണ്ടപത്തുംവാതിലും പടിഞ്ഞാറ സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൧൫ മയിലും വീതി ൮ മയിലും ആകുന്നു.

൩. അതു കരുനാഗപ്പള്ളി കുലശേഖരപുരം കൃഷ്ണപുരം പുതുപ്പള്ളി തഴവാ തേവലക്കര ചവറ പന്മന ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൪൩൦൦൦ ജനങ്ങളും ഉള്ളതാകുന്നു.

൧൭൧-ൽ ൧൫, കാർത്തികപ്പള്ളി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക അമ്പലപ്പുഴ മണ്ടപത്തുംവാതിലും കിഴക്ക ചെങ്ങന്നൂര മാവെലിക്കര രണ്ടു മണ്ടപത്തുംവാതിൽകളും തെക്ക കരുനാഗപ്പള്ളി മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൧൫ മയിലും വീതി ൭ മയിലും ആകുന്നു.

൩. അതു കാർത്തികപ്പള്ളി അരിപ്പാട്ട പത്തിയൂര കിരിക്കാട്ട ചേപ്പാട്ട പള്ളിപ്പാട്ട മുതുകുളം കിഴക്കെക്കര കുമാരപുരം തൃക്കുന്നപ്പുഴ ഇങ്ങിനെ പത്തു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൭൦ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൪൯൦൦൦ ജനങ്ങളും ഉണ്ടു.

൧൭൨-ൽ ൧൬ മാവെലിക്കര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക ചെങ്ങന്നൂർ മണ്ടപത്തുംവാതിലും കിഴക്കും തെക്കും കുന്നത്തൂര മണ്ടപത്തുംവാതിലും പടിഞ്ഞാറു കരുനാഗപ്പള്ളി കാർത്തികപ്പള്ളി രണ്ടു മണ്ടപത്തുംവാതിൽകളും ആകുന്നു.

൨. അതിന്റെ നീളം ൧൦ മയിലും വീതി ൮ മയിലും ആകുന്നു.

൩. അതു മാവേലിക്കര കണ്ണമംഗലം തെക്കേക്കര പന്തളം വടക്കേക്കര പള്ളിക്കൽ താമരക്കുളം നൂറനാട്ട ആലാ ഇങ്ങിനെ ഒൻപതു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦൦ ചതുരശ്രമയിൽ ആകുന്നു.

൫. അതിൽ ൩൧൦൦൦ ജനങ്ങളും ഉണ്ടു.

൧൭൩-ൽ ൧. ചെങ്ങന്നൂര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക അമ്പലപ്പുഴ തിരുവല്ലാ രണ്ടു മണ്ടപത്തുംവാതിൽക്കലും കിഴക്ക മലകളും തെക്ക മാവേലിക്കര കുന്നത്തൂര രണ്ടു മണ്ടപത്തുംവാതിൽക്കലും പടിഞ്ഞാറ കാർത്തികപ്പള്ളി മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൨൦ മയിലും ആകുന്നു.

൩. അതു ചെങ്ങന്നൂര മാന്നാറ വടക്കേക്കര റാന്നി കംപഴ ചെന്നിത്തല ഓമല്ലൂര ഇങ്ങനെ ഏഴു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൭൪ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൯൦൦൦ ജനങ്ങളും ഉണ്ടു.

൧൭൪-ൽ ൧. തിരുവല്ലാ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക ചങ്ങനാശ്ശേരി മണ്ടപത്തുംവാതിലും കിഴക്ക മലകളും തെക്ക ചെങ്ങന്നൂര മണ്ടപത്തുംവാതിലും പടിഞ്ഞാറ അമ്പലപ്പുഴ മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൯ മയിലും വീതി ൨൫ മയിലും ആകുന്നു.

൩. അതു തിരുവല്ലാ നെടുമ്പ്രം കവിയൂര കടപ്ര ആ

ട്ടു അയ്യത്രു കല്ലുപ്പാറ ഇങ്ങനെ ഏഴു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൪ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൧൦൦൦ ജനങ്ങളും ഉണ്ടു.

൧൦൪൭-ൽ ൬. അമ്പലപ്പുഴെ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു ചെർത്തല മണ്ടപത്തുംവാതിലും കിഴക്കു ചങ്ങനാശേരി തിരുവല്ലാ രണ്ടുമണ്ടപത്തുംവാതിലുകളും തെക്കു ചെങ്ങന്നൂര കാർത്തികപ്പള്ളി രണ്ടു മണ്ടപത്തുംവാതിലുകളും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൭. അതിന്റെ നീളം ൧൫ മയിലും വീതി ൧൦ മയിലും ആകുന്നു.

൮. അതു അമ്പലപ്പുഴ ആലപ്പുഴ കൈനകരി കാവാലം പുളിങ്കുന്നു നെടുമുടി ചമ്പക്കുളം തലവടി കൊഴിച്ചക്ക തകഴി പിറക്കാട്ട കരുമാടി ഇങ്ങനെ ൧൨ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൧ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൫൧൦൦൦ ജനങ്ങളും ഉണ്ടു.

൧൦൨൨-ൽ ൬. ചെർത്തല മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കൊച്ചീസംസ്ഥാനവും കിഴക്കു വെമ്പനാട്ടു കായലും തെക്കു അമ്പലപ്പുഴ മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൭. അതിന്റെ നീളം ൨൫ മയിലും വീതി ൭ മയിലും ആകുന്നു.

൮. അതു ചെർത്തല വയലാറ അന്ത്ര തുറവൂ മാ

[illegible]ളും ആയ്മനാട തണ്ണീർമുക്കം ഇങ്ങനെ ഏഴ പ്രവൃ[illegible]ത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൯ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൩൭൦൦൦ ജനങ്ങളും ഉണ്ടു.

൧൭൭-ൽ ൧. വൈക്കം മണ്ഡപത്തുംവാതലിന്റെ അതിൎത്തികൾ വടക്കും കിഴക്കും കൊച്ചിസംസ്ഥാനവും തെക്കു ഏറ്റുമാനൂര മണ്ഡപത്തും വാതിലും പടിഞ്ഞാറു വെമ്പനാട്ട കായലും ആകുന്നു.

൬. അതിന്റെ നീളം ൨൫ മയിലും വീതി ൧൦ മയിലും ആകുന്നു.

൭. അതു വടയാറു കുലശേഖരമംഗലം പള്ളിപ്പുറം പാണാവള്ളി മണക്കുന്നം വൈക്കം [illegible] ഇങ്ങനെ ൭ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൯൯ ചതുരശ്ര മയിലാകുന്നു

൫. അതിൽ ൨൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൭൮-ൽ ൧. ഏറ്റുമാനൂര മണ്ഡപത്തുംവാതിലിന്റെ അതിൎത്തികൾ വടക്കു വൈക്കം മണ്ഡപത്തുംവാതിലും കൊച്ചി സംസ്ഥാനവും കിഴക്കു മൂവാററുപുഴ മീനച്ചൽ രണ്ടു മണ്ഡപത്തുംവാതിലുകളും തെക്കു കോട്ടയം മണ്ഡപത്തുംവാതിലും പടിഞ്ഞാറു വെമ്പനാട്ടു കായലും ആകുന്നു.

൬. അതിന്റെ നീളം ൧൫ മയിലും വീതി ൧൫ മയിലും ആകുന്നു.

൭. അതു ഏറ്റുമാനൂര മാഞ്ഞൂര കുമരകം വെച്ചൂര കൈപ്പുഴ ഐമനം കടുത്തുരുത്തി ഇങ്ങനെ ഏഴു പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൭൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൯൮-ൽ ൧. കോട്ടയം മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു ഏററുമാനൂർ മീനച്ചൽ രണ്ടു മണ്ടപത്തുംവാതിൽകളും കിഴക്കു മീനച്ചൽ ചങ്ങനാശെരി രണ്ടു മണ്ടപത്തുംവാതിൽകളും തെക്കു ചങ്ങനാശെരി മണ്ടപത്തുംവാതിലും പടിഞ്ഞാറു വെമ്പനാട്ടു കായലും ആകുന്നു.

൬. അതിന്റെ നീളം ൧൦ മയിലും വീതി ൬൦ മയിലും ആകുന്നു.

൭. അതു കോട്ടയം നാട്ടകം പാമ്പാടി വിജയപുരം, ഏകലഷിന്നം കിടങ്ങൂർ ഇങ്ങനെ ആറു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൯ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൬൪൦൦൦ ജനങ്ങളും ഉണ്ടു.

൧൮൦-ൽ ൧. ചങ്ങനാശെരി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കോട്ടയം മീനച്ചൽ രണ്ടു മണ്ടപത്തുംവാതിൽകളും കിഴക്കു മലകളും തെക്കു തിരുവല്ലാ മണ്ടപത്തുംവാതിലും പടിഞ്ഞാറു അമ്പലപ്പുഴ മണ്ടപത്തുംവാതിലും വെമ്പനാട്ടു കായലും ആകുന്നു.

൬. അതിന്റെ നീളം ൧൬ മയിലും വീതി ൬൯ മയിലും ആകുന്നു.

൭. അതു ചങ്ങനാശെരി മഞ്ചാടിക്കര പുതുപ്പള്ളി നീലംപേരൂർ മുട്ടാറ കാഞ്ഞിരപ്പള്ളി വെളിയനാടു ഇങ്ങനെ ൭ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൩. അതിന്റെ ഉള്ളളവു ൨൩൮ ചതുരശ്രമയിലാകുന്നു.

൪. അതിൽ ൭൩൦൦൦ ജനങ്ങളും ഉണ്ടു.

൮൬൬൦ൽ ൧. മീനച്ചൽ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും തൊടുപുഴ മണ്ടപത്തുംവാതിലും തെക്കു ചങ്ങനാശ്ശേരി കോട്ടയം ഏററുമാനൂര ഈ മൂന്നു മണ്ടപത്തുംവാതിലുകളും പടിഞ്ഞാറു മൂവാററുപുഴ മണ്ടപത്തുംവാതിലും ആകുന്നു.

൫. അതിന്റെ നീളം ൨൮ മയിലും വീതി ൧൨ മയിലും ആകുന്നു.

൬. അതു മീനച്ചൽ മുത്തോലം പരണങ്ങാനം കൊണ്ടൂർ രാമപുരം പുലിയന്നൂർ ഇങ്ങനെ ൬ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൮. അതിന്റെ ഉള്ളളവു ൨൦൩ ചതുരശ്രമയിലാകുന്നു.

൯. അതിൽ ൭൩൦൦൦ ജനങ്ങളും ഉണ്ടു.

൮൬൬൦ൽ ൧. മൂവാററുപുഴ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു ആലങ്ങാടു മണ്ടപത്തുംവാതിലും കിഴക്കു തൊടുപുഴ മീനച്ചൽ ഈ രണ്ടു മണ്ടപത്തുംവാതിലുകളും തെക്കു ഏററുമാനൂർ മണ്ടപത്തുംവാതിലും പടിഞ്ഞാറു കുന്നത്തുനാടു മണ്ടപത്തുംവാതിലും കൊച്ചിസംസ്ഥാനവും ആകുന്നു.

൬. അതിന്റെ നീളം ൩൦ മയിലും വീതി ൧൮ മയിലും ആകുന്നു.

൭. അതു മൂവാററുപുഴ കോതമംഗലം കൂത്താട്ടുകുളം ഇരമല്ലൂർ ഏനാനെല്ലൂർ ഇലഞ്ഞി രാമമംഗലം പിറവം ഇങ്ങനെ ൮ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉൾഭൂവു ൩൯൯ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൯൦൦൦ ജനങ്ങളും ഉണ്ട്

൧൩-ൽ ൧. തൊടുപുഴ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക മൂവാറ്റുപുഴ മണ്ടപത്തുംവാതിലും കൊച്ചി സംസ്ഥാനവും കിഴക്കും തെക്കും മലകളും ചങ്ങനാശ്ശേരി മണ്ടപത്തുംവാതിലും പടിഞ്ഞാറെ മീനച്ചൽ മൂവാറ്റുപുഴ മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളവും വീതിയും മുപ്പതു മയിലാകുന്നു.

൩. ഇതു തൊടുപുഴ കാരിക്കോട്ട കരിമണ്ണൂര മണക്കാട്ട കുമാരമംഗലം ഇങ്ങനെ ൫ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉൾഭൂവു ൫൩൪ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൯൦൦൦ ജനങ്ങൾ മാത്രമെ ഉള്ളു.

൧൪-ൽ ൧. കുന്നത്തുനാട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക ആലങ്ങാട്ട മണ്ടപത്തുംവാതിലും കിഴക്ക മൂവാറ്റുപുഴ മണ്ടപത്തുംവാതിലും തെക്കും പടിഞ്ഞാറും കൊച്ചി സംസ്ഥാനവും ആകുന്നു.

൨. അതിന്റെ നീളം ൨൦ മയിലും വീതി ൧൨ മയിലും ആകുന്നു.

൩. അതു കുന്നത്തുനാട്ട തൃക്കാക്കര ആലുവാ പെരുമ്പാവൂര ഇരമല്ലൂര ഐരാനല്ലൂര അശമന്നൂര മഴുവന്നൂര ഐക്കരനാട്ട വാഴക്കുളം ഇടപ്പള്ളി തെക്കംഭാഗം ഇടപ്പള്ളി വടക്കംഭാഗം ഇങ്ങനെ ൧൨ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൬. അതിന്റെ ഉള്ളളവു ൧൩൩ ചതുരശ്ര മയിലാകുന്നു.

൭. അതിൽ ൧൨൦൦൦ ജനങ്ങളും ഉണ്ടു.

൨൪൧-ൽ ൧. ആലങ്ങാട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും കൊച്ചി സംസ്ഥാനവും തെക്ക തൊട്ടപ്പുഴ മൂവാററുപുഴ കുന്നത്തുനാട്ട ൩ം മണ്ടപത്തുംവാതിൽകളും പടിഞ്ഞാറും വടക്ക പടിഞ്ഞാറും പറവൂര മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൦ മയിലും വീതി ൧൭ മയിലും ആകുന്നു.

൩. അതു ആലങ്ങാട അയിരൂര ചെങ്ങമനാട്ട പുത്തൻവേലിക്കര പുത്തൻചിറ മഞ്ഞപ്ര കോതകുളങ്ങര ഇങ്ങനെ ഏഴ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦൪ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൭൦൦൦ ജനങ്ങളും ഉണ്ടു.

൨൪൩-ൽ ൧. പറവൂര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക കൊച്ചി സംസ്ഥാനവും കിഴക്ക ആലങ്ങാട്ട മണ്ടപത്തുംവാതിലും തെക്കും പടിഞ്ഞാറും കൊച്ചിസംസ്ഥാനവും ആകുന്നു.

൨. അതിന്റെ ആകൃതി ചൊവ്വില്ലാത്തതും ശരിയല്ലാത്ത വിശാലതയോടുകൂടിയതും ആകുന്നു. അതിന്റെ ഏററവും തെക്കും വടക്കും ഉള്ള അററങ്ങൾ ൨൭ മയിലും കിഴക്കെ അററവും പടിഞ്ഞാറെ അററവും ൨൨ മയിലും മിതം ഇടവിട്ടു കിടക്കുന്നു.

൩. അതു പറവൂര വടക്കെക്കര എഴിക്കര കോട്ടുവള്ളി പാറക്കടവു വരാപ്പുഴ ഇങ്ങിനെ ൬ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൯൫. അമ്പലപ്പുഴ അതിന്റെ വിസ്താരത്തിന്റെ അവസ്ഥെക്കു മററുള്ള മണ്ടപത്തുംവാതിലുകളിൽ ഉള്ള തിനെക്കാൾ വളരെ പുഞ്ചകൃഷിയുള്ള ദിക്കാകുന്നു.

൯൬. കരുനാഗപ്പള്ളി വളരെ വിരിപ്പു കൃഷിയുള്ള ദിക്കാകുന്നു.

൯൭. കരുനാഗപ്പള്ളി വളരെ തെങ്ങുകൾ ഉള്ള സ്ഥലവും കുമ്പിലത്തെ കണക്കെഴുത്തു സമയം ൭,൨൮,൦൦൦ തെങ്ങുകൾ വരെ ഉണ്ടായിരുന്നതും ആകുന്നു

൯൮. കരുക്കളും വളരെ പനകൾ ഉള്ള പ്രദേശവും മെലെഴുതിയ കണക്കെഴുത്തു സമയം അവിടെ ൭൧,൨൩,൦൦൦ പനകൾ വരെ ഉണ്ടായിരുന്നതും ആകുന്നു.

൯൯. കരുനാഗപ്പള്ളി വളരെ അടയ്ക്കാമരങ്ങൾ ഉള്ള ദിക്കാകുന്നു അവിടെ മെല്പറയപ്പെട്ട കണക്കെഴുത്തു സമയം ൨൦൦൦൦൦൦ വരെ അടയ്ക്കാമരങ്ങൾ ഉണ്ടായിരുന്നു.

൧൦൦. ചങ്ങനാശ്ശേരി വളരെ മെളകുകൊടികൾ ഉള്ള പ്രദേശവും അവ എഴുത്തിൽ ൭,൨൪,൦൦൦ വരെ ഉണ്ടായിരുന്നതും ആകുന്നു.

൧൦൧. കാർത്തികപ്പള്ളി അധികം കന്നുകാലികൾ ഉള്ള ദിക്കും അവയുടെ സംഖ്യ ൩൫൦൦൦ വരെ ഉള്ളതും ആകുന്നു.

൧൦൨. അഗസ്തീശ്വരം പ്ര൭൬൦ വരെ ആടുവെള്ളാടു മുതലായി ചെറുവക നാല്കാലികൾ ഉള്ള ദിക്കാകുന്നു.

൧൦൩. കൊട്ടാരക്കര വളരെ ഊരുകളും നഗരങ്ങളും ഉള്ള ദിക്കാകുന്നു അവയുടെ സംഖ്യ ൧൭ ആകുന്നു.

൧൦൪. കൊട്ടും വട്ടമെ വീടുകൾ ഉള്ള ദിക്കാകുന്നു അവ എണ്ണത്തിൽ ൧൦,൦൦൦ വരെ ഉണ്ടു.

൧൦൫. കുന്നിൻപുറത്തു അസംഖ്യം തെങ്ങു മുതലായ കൃഷിസാമാനങ്ങൾ ഉള്ള ദിക്കാകുന്നു.

൧൦൬. കുന്നിൻപുറത്തും ചെത്തലും വട്ടമെ എണ്ണ ചക്കുകളും കരിമ്പു ചക്കുകളും ഉള്ള ദിക്കുകളാകുന്നു.

൧൦൭. കൊല്ലം കച്ചേരിയും ചെമ്പക ഒരു മുന്നു മണ്ഡപത്തുംവാതിലുകളും ഒരധികമായി അങ്ങാടികളും പീടികകളും ഉള്ള സ്ഥലങ്ങൾ ആകുന്നു.

൧൦൮. ഈ വിവരണങ്ങളെക്കൊണ്ടു മേൽ പറയപ്പെട്ട മണ്ഡപത്തുംവാതിലുകളുടെ ദിക്കുവിശേഷത്തെയും കൃഷികളുടെ സ്ഥിതിയെയും അവയിലുള്ള ജനങ്ങളുടെ പ്രധാന തൊഴിലുകളെയും കുറിച്ചു അറിയാവുന്നതാകുന്നു.

൧൦൯. ഈ പറയപ്പെട്ട മണ്ഡപത്തുംവാതിലുകളോടു അടുത്തുള്ള മറ്റു ദിക്കുകളുടെ ഗുണങ്ങളും ഏറക്കുറെ ഇവയുടെ മാതിരി അനുസരിച്ചിരിക്കുന്നു.

൪. പ്രധാന ദേശങ്ങളും നഗരങ്ങളും മുതലായവ.

൧൧൦. തോവാള മണ്ഡപത്തുംവാതുക്കൽ ചേർന്ന പ്രധാന സ്ഥലങ്ങളും നാഞ്ചിനാട്ടിന്റെ പ്രധാന നഗരമായ അഴകിയപാണ്ടിപുരവും ബുദ്ധക്ഷേത്രവും മഹർഷികളുടെ കച്ചേരിയും ഉള്ള ഭൂതപ്പാണ്ടിയും വലിയ കളത്തോടു പ്രസിദ്ധിയുള്ള താഴക്കുടിയും മണ്ഡപത്തുംവാതിലിന്റെ പേരുള്ള തോവാളയും ആകുന്നു.

൨൧൩. അഗസ്ത്യീശ്വരം മണ്ടപത്തുംവാതുക്കൽ ചേർന്നുള്ള സ്ഥലങ്ങളും ഹിന്ദുക്കളും തീർത്ഥസ്നാനാദികൾക്കു പോകുന്ന സ്ഥലങ്ങളിൽ ഒന്നായ കന്യാകുമാരിയും തിരുവിതാംകോട്ട സംസ്ഥാനത്തു ഹിന്ദുക്കളുടെ വന്ദനസ്ഥലമായ മഹാ ക്ഷേത്രവും തഹശീൽദാരുടെ കച്ചേരിയും ഉള്ള ശുചീന്ദ്രവും മുമ്പിൽ രാജധാനിയും ഇപ്പോളും തിരുവിതാംകോട്ട സംസ്ഥാനത്തുള്ള ലൺഡൻ മിശിനറിമാരുടെ പ്രധാനസ്ഥലവുമായ നാഗരുകോവിലും ചന്തസ്ഥലമായ കോട്ടാറും മണ്ടപത്തുംവാതിലിന്റെ പെരുള്ള അഗസ്ത്യീശ്വരവുമാകുന്നു.

൨൧൪. ഇരണിയൽ മണ്ടപത്തുംവാതുക്കൽ ചേർന്ന പ്രധാന സ്ഥലങ്ങളും മുൻപിൽ ഡെയിനസ്സുകാരുടെ കച്ചവടസ്ഥലവും തുറമുഖവുമായ കുളച്ചലും തഹശീൽദാരുടെ വാസസ്ഥലമായ ഇരണിയലും മുമ്പിൽ രാജധാനിയുണ്ടായിരിക്കയും അതിനാൽ സംസ്ഥാനം അടക്കം പേരു സിദ്ധിക്കയും ചെയ്തിട്ടുള്ള തിരുവിതാംകോട്ടു ആകുന്നു.

൨൧൫. കൽക്കുളം മണ്ടപത്തുംവാതുക്കൽ ചേർന്ന പ്രമാണപ്പെട്ട സ്ഥലങ്ങളും തിരുവനന്തപുരത്തെക്കു എഴുന്നെള്ളി പാർപ്പാക്കുന്നതിനു മുൻപിൽ എഴുന്നെള്ളി പാർത്തുവന്നിരുന്ന രാജധാനിയായി ഇപ്പോഴും കൽക്കുളം തഹശീൽദാരുടെ കച്ചേരിസ്ഥലമായ പത്മനാഭപുരവും ക്ഷേത്രങ്ങളാൽ പ്രസിദ്ധിയുള്ള തിരുവട്ടാറും തിരുനന്തിക്കരയും ആകുന്നു.

൨൧൬. വിളവംകോട്ട മണ്ടപത്തുംവാതുക്കലെ പ്രധാന സ്ഥലങ്ങളും വളരെ നായകന്മാരുടെ വാസസ്ഥലമായും തഹശീൽദാർ പാർത്തുവരുന്നതായും ഉള്ള ക

ഷം പ്രസിദ്ധിയുള്ള വക്കലയും തഹശീൽദാർ പാൎത്തു വരുന്ന വലിയദേശമായ ചിറയിങ്കീഴും ആകുന്നു.

ബ്രിട്ടീഷ രാജ്യത്തോടു ചേൎന്ന അഞ്ചുതെങ്ങിൽ സ്ഥലത്തിന്റെ കിഴക്കെ അതിര ചിറയിൻകീഴ മണ്ടപത്തുംവാതിൽ ആകുന്നു.

൨൯. കൊട്ടാരക്കര മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രമാണപ്പെട്ട സ്ഥലങ്ങൾ [illegible] ചന്തയുള്ള വെളിനല്ലൂരും ഒരു കൊട്ടാരവും ഒരു പഴയ സുറിയാനിപ്പള്ളിയും തഹശീൽദാരുടെ കച്ചേരിസ്ഥലവും ഉള്ള കൊട്ടാരക്കരയും ആകുന്നു.

൩൦. പത്തനാപുരം മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രധാനപ്പെട്ട സ്ഥലങ്ങൾ സൎവ്വത്തിനും മുഖ്യമായി വിചാരിക്കപ്പെട്ട ക്ഷേത്രം ഉള്ള കുളത്തൂപ്പുഴയും തിരുനെൽവേലി വ്യാപാരികളുമായി കച്ചവടം ചെയ്തുവരുന്ന സ്ഥലങ്ങളിൽ ഒന്നായ പത്തനാപുരവും, സഹ്യന്റെ ഉപരിഭാഗങ്ങളുംകൂടിയുള്ള പാതകളിൽ ഒന്നു സംബന്ധിച്ച ക്ഷേത്രം ഉള്ള ആൎയ്യങ്കാവും ആകുന്നു.

൩൧. ചെങ്കോട്ടയിൽ ചേൎന്ന പ്രധാനസ്ഥലങ്ങൾ തഹശീൽദാരുടെ വാസസ്ഥലമായ ചെങ്കോട്ടയും ആൎയ്യങ്കാവു പാതയുടെ കിഴക്കെ അടിവാരത്തിലുള്ള പുളിയറയും ആകുന്നു.

൩൨. കൊല്ലം മണ്ടപത്തുംവാതുക്കൽ ചേൎന്ന മുഖ്യസ്ഥലങ്ങൾ മഹാരാജ്ഞി അവൎകളുടെ മദ്രാസുപട്ടാളം കിടപ്പുള്ള കന്റോൺമെണ്ടും തഹശീൽദാരുടെ കച്ചേരിസ്ഥലവും ഉള്ള കൊല്ലവും യൂറോപ്പുകാര പാൎത്തുവരുന്നതായി സമുദ്രതീരത്ത ഉള്ള തങ്കശ്ശേരിയും സമീപത്തി

നും കായംകുളത്തിനും മദ്ധ്യെയുള്ള വലിയ പട്ടണമായ പറവൂരും ആകുന്നു.

൧൧൩. കുന്നത്തൂർ മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രമാണപ്പെട്ട സ്ഥലങ്ങളും ഏററവും പ്രസിദ്ധപ്പെട്ട ക്ഷേത്രവും ശ്രീമൂലതൊറും ചന്തയും ഉള്ള ശാസ്താംകോട്ടയും തഹശീൽദാരുടെ കച്ചേരിയുള്ളതായി ചെറ്റില്ലാത്ത വലിയ ദേശമായ കുന്നത്തൂരും പൊതുവഴിയെന്നു ചൊല്ലിന്ന ഒരുറോഡ വലിയ ദേശവുമാകുന്നു.

൧൧൪. കരുനാഗപ്പള്ളി മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാനസ്ഥലങ്ങളും തഹശീൽദാരുടെ കച്ചേരിയുള്ള പടനായർകുളങ്ങരയും മണ്ഡപത്തും വാതിലിന്റെ പെരുള്ള കരുനാഗപ്പള്ളിയും പഴയ അനങ്ങളുള്ള കുണ്ഡപുരവും ആകുന്നു.

൧൧൫. കാർത്തികപ്പള്ളി മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാനസ്ഥലങ്ങളും തഹശീൽദാരുടെ കച്ചേരിയുള്ള ഹരിപ്പാട്ടും മുമ്പിൽ ധർമ്മരാജാക്കന്മാരുടെ കച്ചേരി സ്ഥലമായിരുന്ന കായംകുളവും സമുദ്രതീരത്തു കൊട്ടാരവും ക്ഷേത്രവും ഉള്ള തൃക്കുന്നപ്പുഴയും ആകുന്നു.

൧൧൬. മാവേലിക്കര മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാനസ്ഥലങ്ങളും വലിയ കോട്ടയും തഹശീൽദാരുടെ കച്ചേരിയും ഉള്ള മാവേലിക്കരയും മുമ്പിൽ സ്വയാധികാരികളായ രാജാക്കന്മാരുടെ പ്രധാന സ്ഥലമായിരുന്ന പന്തളവും ആകുന്നു.

൧൧൭. ചെങ്ങന്നൂർ മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാനസ്ഥലങ്ങളും വളരെ പ്രസിദ്ധിയുള്ള ശിവക്ഷേത്രവും തഹശീൽദാരുടെ കച്ചേരിയും ഉള്ള ചെങ്ങന്നൂരും

പലജാതിക്കാർ ഉള്ള വലിയ ദെശമായ മാന്നാറും ആകുന്നു.

൨൰൮ തിരുവല്ലാമണ്ഡപത്തുംവാതുക്കൽ ഉള്ള പ്രധാന സ്ഥലങ്ങൾ ഏററവും പ്രസിദ്ധപ്പെട്ടതായ ശ്രീക്ഷെത്രം ഉള്ള ആറൻമുളയും മുമ്പിൽ ഇടപ്രഭുക്കന്മാരടെ പ്രധാന സ്ഥലമായിരുന്ന കല്ലൂപ്പാറയും പൂജ ആട്യന്ത്രാദികൾക്ക വളരെ ഏതൽ വകവച്ചുപ്പെട്ട ക്ഷെത്രവും തഹശിൽദാരുടെ കച്ചെരിയും ഉള്ള തിരുവല്ലായും ക്ഷെത്രത്താലും, മററും കീർത്തിപ്പെട്ട കവിയൂരും ഈ സംസ്ഥാനത്തുള്ള സുറിയാനിപ്പള്ളികളിൽ ഏററവും പുരാതനപ്പള്ളിയുള്ള നിരണവും ആകുന്നു.

൨൰൯. അമ്പലപ്പുഴ മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങൾ തിരുവിതാംകൊട്ട സംസ്ഥാനത്തെ മുഖ്യതുറമുഖമായ ആലപ്പുഴയും മുമ്പിൽ ചെമ്പകശ്ശെരി രാജാക്കന്മാരുടെ പ്രധാന സ്ഥലവും ഇപ്പൊൾ തഹശിൽദാരുടെ കച്ചെരിസ്ഥലവുമായ അമ്പലപ്പുഴയും മുമ്പിൽ പൊർത്തുഗീസു കാരുടെ കച്ചവടസ്ഥലമായി ഇപ്പൊൾ കൊങ്ങിണിമാർ പാർത്തുവരുന്ന സട്ട തീരത്തിലുള്ള വലിയ ദെശമായ പുറക്കാടും ആകുന്നു.

൩൰. ചെർത്തല മണ്ഡപത്തുംവാതുക്കലുള്ള പ്രധാനസ്ഥലങ്ങൾ തഹശിൽദാരുടെ കച്ചെരിസ്ഥലമായ ചെർത്തലയും തുറവൂം മാരാരിക്കളവും ആകുന്നു

൩൰൧. വൈക്കം മണ്ഡപത്തുംവാതുക്കലെ പ്രമാണപ്പെട്ട സ്ഥലങ്ങൾ കായലിൽ ഏററവും വിസ്താരത്തിലുള്ള ദ്വീപായ പള്ളിപ്പുറവും തഹശിൽദാരുടെ കച്ചെരിയും തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള ശിവാലയങ്ങളിൽ ഏറ്റവും കീർത്തിപ്പെട്ട ശിവക്ഷെത്രവും ഉള്ള വൈ

കവും സമീപത്തെ ചന്തസ്ഥലമായ വടയാറും ആകുന്നു.

൧൩൨. ഏററമാനൂർ മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങളും തഹശീൽദാരുടെ കച്ചേരിയുള്ളതായും ഉത്സവത്തിൽ ബഹുജനങ്ങളും കൂടുകയും ആസമയം വളരെ കച്ചവടങ്ങളും നടന്നുവരികയും ചെയ്യുന്നതായ വിശേഷ ശിവക്ഷേത്രം ഉള്ള ഏററമാനൂരും ബഹു ധാന്യങ്ങളും കച്ചവടം ചെയ്യപ്പെട്ടുവരുന്ന ചന്തസ്ഥലമായ കുമരകവും വളരെ നായകന്മാരുടെ വാസസ്ഥലമായ ഐമനമെന്ന വലിയ ദേശവുമാകുന്നു.

൧൩൩. കൊട്ടയം മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങളും തഹശീൽദാര പാർത്തുവരുന്ന തിരുനക്കരയും മുമ്പിൽ സ്വാതന്ത്ര്യം ഉണ്ടായിരുന്ന ഊരാണ്മക്കാരുടെ പ്രധാന സ്ഥലമായ കിടങ്ങൂരും കൊയിമ്മയും സൂറിയാനിക്കാരുടെ മുഖ്യസ്ഥലവും തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള ചൎച്ചമിശ്യനറിമാരുടെ പ്രമാണപ്പെട്ട സ്ഥലവുമായ കൊട്ടയവും നായന്മാരുടെ വാസസ്ഥലവുമായി വലിയ ദേശമായ വിജയപുരവും ആകുന്നു.

൧൩൪. ചങ്ങനാശേരി മണ്ഡപത്തുംവാതുക്കലുള്ള മുഖ്യസ്ഥലങ്ങളും ഈ ദേശങ്ങളിലുള്ള ചന്തകളിൽ വലിയ ചന്തസ്ഥലമായ ചങ്ങനാശേരിയും വളരെ നായന്മാർ പാർത്തുവരുന്ന തൃക്കൊടിത്താനവും തുലുക്കന്മാർ പാണ്ടിഅറരതമായി വളരെ കച്ചവടം ചെയ്തുവരുന്ന സ്ഥലമായ കാഞ്ഞിരപ്പള്ളിയും ആകുന്നു.

൧൩൫. മീനച്ചിൽ മണ്ഡപത്തുംവാതുക്കൽ ചേർന്ന ··മാണപ്പെട്ട സ്ഥലങ്ങളും തഹശീൽദാരുടെ വാസ

സ്ഥലമായ പാലായും പൂഞ്ഞാററിൽ പ്രഭു പാൎത്തുവരുന്ന പൂഞ്ഞാറും മണ്ഡപത്തുംവാതിലിന്റെ പെരുള്ള മീനച്ചിൽ ദേശവും ബഹുജനങ്ങളും ഉള്ള വലിയ ദേശമായ പരണങ്ങാനവും ആകുന്നു.

൨൰൩. മൂവാററുപുഴ മണ്ഡപത്തുംവാതുക്കൽ ഉള്ള പ്രധാന സ്ഥലങ്ങളും തഹശിൽദാരുടെ കച്ചേരിസ്ഥലം ഉൾപ്പെട്ടതായി വളരെ പാക്ക കച്ചവടം ഉള്ള മൂവാററുപുഴയും ദമ്പിൽ തിരുനൽവേലിയോളം ഡിൻഡിഗലിനോട്ടം ഉണ്ടായിരുന്ന കച്ചവടങ്ങളാൽ പ്രാബല്യം ഉണ്ടായിരുന്ന കോരുമംഗലവും ആകുന്നു.

൨൰൪. തൊടുപുഴ മണ്ഡപത്തുംവാതുക്കലെ പ്രധാന സ്ഥലങ്ങളും തഹശിൽദാരു പാൎത്തുവരുന്ന കാരിക്കോട്ടും മഹമ്മദുമാൎഗ്ഗക്കാരായ ലബ്ബ അല്ലെങ്കിൽ ഇലുക്കന്മാർ പാൎത്തുവരുന്ന പ്രധാന സ്ഥലമായി സഹ്യന്റെ താഴെയുള്ള വലിയ ദേശമായ തൊടുപുഴയും ആ മലയുടെ താഴെ കമ്പിനാലെ ഉള്ള വലിയ കച്ചവടസ്ഥലമായ നെരിയമംഗലവും ആകുന്നു.

൨൰൫. കുന്നത്തുനാട മണ്ടപത്തുംവാതുക്കലുള്ള പ്രമാണപ്പെട്ട സ്ഥലങ്ങളും തഹശിൽദാരുടെ വാസസ്ഥലമായ പെരുമ്പാവൂരും പെരിയാററിന്റെ തീരം സമീപിച്ചു നായന്മാർ പാൎത്തുവരുന്നതായി വലിയദേശമായ ചെരാനല്ലൂരും കൊച്ചിയിലെ ദേഹസൈന്യസ്ഥലമായി ആണ്ടുതോറും ഉള്ള കച്ചവടത്താൽ പ്രസിദ്ധിയുള്ള ആലുവായും ആകുന്നു.

൨൰൬. ആലങ്ങാട്ട മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രധാന സ്ഥലങ്ങളും തഹശിൽദാരുടെ വാസസ്ഥലമായ തിരുവാലൂരും കാലടിത്തോറും ഉള്ള വലിയ ചന്ത

യാൽ ദികംപിയുള്ള മാഞ്ഞാലിയും തിരുവിതാംകോട്ട സംസ്ഥാനത്തുള്ള പള്ളികളിൽ വലുതും ഇപ്പോഴം ജീണ്ണിച്ചുമോ ആയ പള്ളിയുള്ള ആലങ്ങാട്ടും ആകുന്നു.

൨൨൦. പറവൂർ മണ്ടപത്തുംവാതുക്കലുള്ള പ്രമാണപ്പെട്ട സ്ഥലങ്ങളും തഥാരിക്കാരുടെ വാസസ്ഥലമായ കണ്ണന്നുകളങ്ങളായും മുൻപിൽ പട്ടാളം കിടന്നിരുന്നതായ ഇപ്പോഴം വടക്കെ ദേശങ്ങളിലുള്ള കച്ചവടസ്ഥലങ്ങളിൽ ഒപ്പം സ്ഥലമായ പറവൂരും ഡച്ചുകാരുടെ കൈവശത്തിലായിരുന്ന പള്ളിപ്പുറവും പറവൂർ പ്രദേശത്തു ചെറിയ മാത്രം ഉള്ള ആളിന്റെ വാസസ്ഥലമായ പാറക്കടവും തിരുവിതാംകോട്ട സംസ്ഥാനത്തുള്ള റൊമാൻകത്തോലിക്ക മതക്കാരുടെ പ്രധാന സ്ഥലമായ വരാപ്പുഴയും ആകുന്നു.

## ൫. റൊഡുകളും തോടുകളും മുതലായവ.

൨൨൧. ഒരു രാജ്യത്തുള്ള പല ദേശങ്ങളിലെക്കു സാധാരണയായി പൊക്കുവരത്തിനു ഉപയോഗമായി റൊഡുകളും മുതലായവ ഉണ്ടായിരിക്കുന്നതുകൊണ്ടുള്ള ഗുണം ഇന്നതെന്നു നിശ്ചയിപ്പാൻ പ്രയാസമാകുന്നു.

അങ്ങിനെ റൊഡുകളും മുതലായവ ഉള്ളതുകൊണ്ടു ഒരു ദിക്കിൽ ഉള്ള സാമാനങ്ങളും മറു ദിക്കുകളിലെക്കു എളുപ്പത്തിൽ കൊണ്ടുപൊകുന്നതിനും അതിനാൽ സാമാനങ്ങളുടെ വില ഒരിടത്തും ക്രമമല്ലാത്ത വിധത്തിൽ കൂടുതൽ കുറവു വരാതെയിരിക്കുന്നതിനും എല്ലായിടങ്ങളിലും ഉള്ള എല്ലാ ജനങ്ങൾക്കും ഉപജീവനത്തിനും

സുഖത്തിനും ഉപയോഗമായ സാധനങ്ങളും എളുപ്പ ത്തിൽ കിട്ടുന്നതിനും ഇടയുള്ളതുമാത്രവുമല്ലാ ചരക്കുക ളും ഒരിടത്തു വിലപ്പോകാതെ നഷ്ടം വരുന്നതിനും മ റെറാരിടത്തു തീരെ കിട്ടാതെ ബുദ്ധിമുട്ടിനും ഇടവരാത്ത തും ആകുന്നു. ഓരോ ദിക്കുകളിൽ പാൎക്കുന്ന ജനങ്ങളും പ്രയാസംകൂടാതെ മററു ദേശവാസികളുമായി തമ്മിൽ സംസൎഗ്ഗം ചെയ്യുന്നതിനും അവരവരുടെ അഭ്യസിച്ചിട്ടു ള്ള വിദ്യകളെ അന്യോന്യം ഗ്രഹിപ്പിച്ചു അഭിവൃദ്ധി യുണ്ടാക്കുന്നതിനും തങ്ങളും ഏകരാജ്യവാസികളാണെന്നും ആ രാജ്യത്തുണ്ടാകുന്ന ഗുണദോഷങ്ങളും എല്ലാവൎക്കും ഒന്നുപോലെ ഉള്ളതാണെന്നും വിചാരിച്ചു മേൽക്കു മേൽ ഐശ്വൎയ്യവും വിവേകവും ശ്രേയസ്സും വൎദ്ധിപ്പാ ൻ തക്കവണ്ണം ഉള്ള മാൎഗ്ഗങ്ങളെ വെളിവാക്കുന്നതിനും കാരണമായി തീരുന്നു.

൨൪൮. തിരുവിതാംകോട്ടു സംസ്ഥാനത്തു സമുദ്രതീ രം സംബന്ധിച്ചുള്ള പ്രദെശങ്ങളിൽ പൊക്കുവരവു ചെയ്യുന്നതു മിക്കവാറും വള്ളം വഴിയായിട്ടാകുന്നു.

൨൪൯. തിരുവനന്തപുരം മുതൽ രാജ്യത്തിന്റെ അ റ്റത്തിവരെ വള്ളംവഴി പൊകുന്നതിനു കടൽക്കരയൊ ടു സമീപിച്ചു കായലുകളും ഉള്ളതും അവ തോടുകളാൽ സംബന്ധിക്കപ്പെട്ടിരിക്കുന്നതും അതിനു വൎക്കല കു ന്നിനാൽ ആറു മയിൽ വഴി വിരോധം വന്നിട്ടുള്ളത ല്ലാതെ മററു യാതൊരു തടങ്ങൽ ഇല്ലാത്തതും ആകുന്നു.

൨൫൦. തിരുവനന്തപുരത്തിനു തെക്കുള്ള ദെശങ്ങളി ലേക്കു പൊക്കുവരവു ചെയ്യുന്നതിനു ഒരു തോടുകൂടി വെട്ടിച്ചുവരുന്നുണ്ടു.

൨൫൧. ഉൾപ്രദെശങ്ങളിലും ഉള്ള പൊക്കുവരത്ത

ത്തരകളം തോട്ടകളം മുതലായവകളിൽ കൂടി യാത്രമാ യി ചെയ്യുവതനുണ്ടു.

൨൪൩. തിരുവനന്തപുരം സംബന്ധിച്ചു തെക്കൊട്ടും കിഴക്കൊട്ടും വടക്കൊട്ടും മൂന്നു റൊഡുകളം രാജ്യത്തിന്റെ അറ്റത്തിവരെ ഉണ്ടായിരിക്കുന്നു

൨൪൪. തിരുവനന്തപുരത്തുനിന്നു തെക്കൊട്ടെക്കുള്ള റോഡ നെമം – ബാലരാമപുരം – നെയ്യാററുംകര പാറശ്ശാല – വിളവംകൊടു – കൽക്കുളം – കോട്ടാറ – നാഗരുകൊവിൽ – തോവാള – മുതലായ പ്രദെശങ്ങളെ കടന്നു ആരുവാമൊഴി പാതയിൽ കൂടെ തെക്കെ തിരുനൽവെലി പാളയംകൊട്ട മുതലായ ദിക്കുകളിലെക്കു പൊകുന്നു.

൨൪൫. തെക്കെറോഡിന്റെ ഒരു പിരിവു കോട്ടാറുനിന്നും തിരിഞ്ഞു ശുചീന്ദ്രത്തുകൂടി കന്യാകുമാരിയിലെക്കു പൊകുന്നു.

൨൪൬. തിരുവനന്തപുരത്തുനിന്നും വടക്കൊട്ടെക്കുള്ള റൊഡ കഴക്കൂട്ടം പള്ളിപ്പുറം എടക്കൊട്ട ആററങ്ങൽ നാവായിക്കുളം മൈലക്കാട്ട വെട്ടിക്കവല കൊല്ലം മുതലായ പ്രദെശങ്ങളം വഴിയായി പൊകുന്നു.

൨൪൭. ചെങ്കോട്ടയിൽ നിന്നും ഒരുവഴി മേവക്കല വന്നു അവിടെവച്ചു വടക്കൊട്ടുള്ള റൊഡിലെക്കു കൂടുന്നു.

൨൪൮. അതിൽനിന്നും മറെറാരുവഴി കഴിയൻചിറ്റകത്തുവച്ചു പിരിഞ്ഞു വക്കലെക്കു പൊകുന്നു.

൨൪൯. കൊല്ലത്തുനിന്നും ഏകദേശം ൭ മയിലിനു തെക്കുള്ള പരവൂരിൽ നിന്നും ഒരു റൊഡ നാവായിക്കുളത്തിനു രണ്ടു മയിൽ വടക്കു വച്ചു വടക്കൊട്ടുള്ള വലിയ റൊഡ കടന്നു മടവൂര ചടയമംഗലം അഞ്ചൽ ക

ത്തൂപ്പുഴ മുതലായ പ്രദേശങ്ങളെ കടന്നു ഇടമലയത്തിന്റെ സമീപത്തു കൂടി ചെങ്കോട്ടയ്ക്കു പോകുന്നു.

൨൭൩. ൪൦-ം റോഡിൽ നിന്നും ഒരു പിരിവു അഞ്ചലിൽനിന്നും പിരിഞ്ഞു വടക്കു പടിഞ്ഞാറായി വളഞ്ഞു കൊട്ടാരക്കരയ്ക്കു സമീപത്തു വച്ചു കിഴക്കെ വലിയ റോഡിലേക്കു കൂടുന്നു.

൨൭൪. വടക്കോട്ടുള്ള റോഡിന്റെ ഒരു ശാഖാ മയിലക്കാട്ടു നിന്നും പിരിഞ്ഞു ചെങ്ങളം പുളവൂർ മുതലായ പ്രദേശങ്ങളെ കടന്നു പറവൂര നിന്നും ചെങ്കോട്ടക്കുള്ള റോഡിനോടു അഞ്ചലിൽ വച്ചു കൂടുന്നു.

൨൭൫ കൊല്ലത്തുനിന്നും കിഴക്കോട്ടുള്ള റോഡു കിളികൊല്ലൂർ എഴുകോൺ കൊട്ടാരക്കര പത്തനാപുരം മാവേഴമ്പാറ ആര്യൻകാവു പുളിയറ ചെങ്കോട്ട മുതലായ പ്രദേശങ്ങളിൽ കൂടി വടക്കോട്ടു തിരിഞ്ഞു വടക്കെ തിരുനെൽവേലി മധുര മുതലായ ദിക്കുകളിലേക്കും കിഴക്കു പാളയംകോട്ടക്കു നേരെയും പോകുന്നു.

൨൭൬. കുണ്ടറയ്ക്കു സമീപത്തു വച്ചു കിഴക്കൻ റോഡിന്റെ ഒരു ചിന്നപ്പു വടക്കോട്ടു പിരിഞ്ഞു പടിഞ്ഞാറെ കല്ലട കുന്നത്തൂർ മണ്ണേടി എനാദിമംഗലം മല്ലൂര മുതലായ ദേശങ്ങളിൽ കൂടി അർദ്ധവൃത്താകാരമായി വന്നു പത്തനാപുരത്തുവച്ചു കിഴക്കൻ റോഡിലേക്കു രണ്ടാമതും ചേരുന്നു.

൨൭൭. കിഴക്കൻ റോഡിന്റെ മറ്റൊരു ശാഖാ കൊട്ടാരക്കരയ്ക്കു സമീപത്തു വച്ചു പിരിഞ്ഞു തെക്കു പടിഞ്ഞാറു നെടുവംകാവു പള്ളിക്കൽ മടവൂര നഗരൂര മുതലായ പ്രദേശങ്ങളിൽ കൂടി തെക്കു വാമനപുരത്തേക്കു പോകുന്നു.

൧൫൬. വാമനപുരത്തുനിന്നും ഒരു വഴി കമ്മിടം കട്ടക്കൽ മുതലായ പ്രദേശങ്ങളിൽ കൂടി വടക്ക അഞ്ചലിലെക്ക പോകുന്നു.

൧൫൭. കിഴക്കൻ റോഡിന്റെ മറെറാരു ശാഖാ കൊട്ടാരക്കര സമീപത്തു വച്ചു വടക്കോട്ടു പിരിഞ്ഞു ആ ദേശത്തെ കുന്നത്തൂരുമായി സംബന്ധിപ്പിക്കുന്നു.

൧൫൮. കൊല്ലത്തുനിന്നും വടക്കൻ റോഡു തെക്കു ചെറിയ ചവറാ പന്മന കരുനാഗപ്പള്ളി കൃഷ്ണപുരം കായംകുളം [redacted]ളിപ്പാട്ടു മുതലായ പ്രദേശങ്ങളിൽ കൂടി പോകുന്നു.

൧൫൯. വടക്കോട്ടുള്ള റോഡിന്റെ ഒരു ശാഖാ കരുനാഗപ്പള്ളിയിൽനിന്നും പിരിഞ്ഞു ശാസ്താംകോട്ട മുതലായ ദിക്കുകളിലെക്ക പോകുന്നു.

൧൬൦. അതിന്റെ മറെറാരു ശാഖാ കൃഷ്ണപുര[redacted] വച്ചു പിരിഞ്ഞു വടക്ക മാവേലിക്കരെക്കു പോകുന്നു[redacted]

൧൬൧. ൨ാം ഒട്ടവിലെ വഴിയുടെ ഒരു ശാഖാ കൃ[redacted]പുരത്തുനിന്നു രണ്ടു മയിലിനു വടക്കവച്ചു പിരിഞ്ഞു പള്ളിക്കൽ അടൂര കലഞ്ഞൂര മുതലായ പ്രദേശങ്ങളിൽ കൂടി പോയി പത്തനാപുരത്തുവച്ചു കിഴക്കൻ റോഡിലെക്ക കൂടുന്നു.

൧൬൨. വടക്കൻ റോഡിന്റെ ഒരു ശാഖാ കായംകുളത്തുവച്ചു പിരിഞ്ഞു കീരിക്കാട്ടു മുതുകുളം മുതലായ ദിക്കുകളിൽ കൂടി കാർത്തികപ്പള്ളിയിൽ ചെന്നു പിന്നീട്ട അരിപ്പാട്ടു വച്ചു വടക്കൻ റോഡിൽ കൂടുന്നു.

൧൬൩. തൃക്കുന്നപ്പുഴ കടപ്പുറംവിട്ടു കിഴക്ക പടിഞ്ഞാറായുള്ള വഴി മാവേലിക്കര വള്ളിക്കോട്ടു കോന്നിയൂര മു

ങ്ങളായ സ്ഥലങ്ങളെ കടന്നു അച്ചൻകോവിൽ പാതയുടെ സമീപത്തുകൂടി ചെങ്കോട്ടയ്ക്കു പോകുന്നു.

൨൬൬. കുന്നപ്പുഴത്തെക്കും മാവേലിക്കരയ്ക്കും ഉള്ള വഴി വടക്കോട്ടു പുലിയൂരവരെ ചെന്നു അവിടെ നിന്നു കിഴക്കോട്ടു തിരിഞ്ഞു ചെങ്ങന്നൂർ വടക്കെക്കര ആറാട്ടുഉ മുതലായ പ്രദേശങ്ങളിലെക്കു പോകുന്നു.

൨൬൭. മാവേലിക്കരനിന്നും മറെറാരു വഴി വടക്കോട്ടു തിരിഞ്ഞു മാന്നാറു കടപ്പിറ തിരുവല്ലാ ചങ്ങനാശെരി കോട്ടയം ഏററുമാനൂർ കടുത്തുരുത്തി ഇങ്ങിനെയുള്ള പ്രദേശങ്ങളിൽ കൂടി വട[redacted]ന്നു അവിടെവച്ചു വൈക്കത്തുനിന്നും വരുന്നതായ ഒരു വഴിയിൽ കൂടുന്നു.

൨൬൮. അരിപ്പാട്ടുനിന്നും വടക്കോട്ടുള്ള റോഡു കാരപ്പുറം പുറക്കാട്ട മുതലായ ദിക്കുകളെ കടന്നു അമ്പലപ്പുഴ പടിഞ്ഞാറു ഭാഗത്തു കൂടി ആലപ്പുഴെക്കു പോകുന്നു.

൨൬൯. ആയതു പിന്നിട്ട ചേർത്തല തുറവൂർ അരൂർ മുതലായ പ്രദെശങ്ങളിൽ കൂടി അന്തകാരഴിയിൽചെന്നു അക്കര കടന്നു കൊച്ചിസംസ്ഥാനത്തെക്കു പോകുന്നു

൨൭൦. വൈക്കത്തുനിന്നും ഒരു വഴി വടക്കോട്ടു തിരിഞ്ഞു കലശമംഗലം തെക്കൻപറവൂർ മുതലായ ദിക്കുകളിൽ കൂടി കൊച്ചിസംസ്ഥാനത്തു തൃപ്പൂണിത്തുറെക്കു പൊകുന്നു.

൨൭൧. തൃപ്പൂണിത്തുറെനിന്നും ഒരുവഴി തിരുവിതാംകൊട്ട സംസ്ഥാനത്തെക്കു കടന്നു വെണ്മണി വാനകം മുതലായ പ്രദേശങ്ങളെ കടന്നു വടക്കൊട്ടുതിരിഞ്ഞു മാന്നാറിൽ കൂടെ പെരുമ്പാവൂരിലെക്കു പൊകുന്നു.

൨൯൧. തൃപ്പൂണിത്തുറെനിന്നും മറ്റൊരുവഴി അട്ടര വെച്ചു തിരുവിതാംകൊട്ടെക്ക കടന്നു വടക്കകിഴക്കായി തിരിഞ്ഞു കഴക്കുമ്പലത്തിൽ കൂടി പെരുമ്പാവൂരെക്ക പൊകുന്നു.

൨൯൨. ഇടപ്പള്ളിൽനിന്നും ഒരുവഴി പെരുമ്പാവൂരിലെക്ക പൊകുന്നു.

൨൯൩. ഇടപ്പള്ളിനിന്നും മറ്റൊരുവഴി ആലുവായിക്ക പൊകുന്നു.

൨൯൪. ഇടപ്പള്ളിൽനിന്നും മൂന്നാമതു ഒരു വഴി വടക്ക ആലങ്ങാട്ടെക്ക പോകുന്നു.

൨൯൫. വടക്കപടിഞ്ഞാറായി പൊകുന്ന ഒരുവഴി വരാപ്പുഴെ കോട്ടവള്ളിയൊടും പറവൂരിനൊടും സംബന്ധിപ്പിക്കകയും അവിടെനിന്നും അതു വടക്കോട്ട തിരിഞ്ഞു പെരിയാറ കടന്നു വടക്കൻ കൊച്ചിയിലെക്ക പൊകയും ചെയ്യുന്നു.

൨൯൬. പറവൂരനിന്നും ഒരുവഴി വടക്കകിഴക്കായി പൊയി മംഗലത്തുകൂടി വടക്കൻ കൊച്ചിയിലെക്കപൊകുന്നു.

൨൯൭. പറവൂരനിന്നും ഒരുവഴി ആലങ്ങാട്ടുകൂടി വെള്ളാരപ്പള്ളിക്ക നേരെ ചെന്നു അവിടെനിന്നും വടക്കപടിഞ്ഞാറായി തിരിഞ്ഞു കോനകുളങ്ങരെക്കൂടി വടക്കൻകൊച്ചിയിലുള്ള കൊരട്ടിലെക്ക പൊകുന്നു.

൨൯൮. പറവൂര ആലങ്ങാട്ട വഴിയും ആലുവായിൽ വച്ചു പെരിയാറ കടന്നു കിഴക്കൊട്ടതിരിഞ്ഞു വാഴക്കുളം പെരുമ്പാവൂര കോതമംഗലം പുന്നമററം മുതലായ ദിക്കകളിലെക്ക പോകുന്നു.

൨൯൯ അനേകം നാട്ടുവഴികളും വണ്ടിപ്പാതകളും

ക്കും മദ്ധ്യേ അനേകം ഇറട്ടവഴികളും ഉള്ളവററിൽ കൂടി കന്നുകാലികളെ മലംപ്പുറത്തു മെച്ചിൽസ്ഥലങ്ങളിലെക്ക അടിച്ചു കൊണ്ടുപോകുന്നു.

൨൭൮. കടലൂർ പാത കാഞ്ഞിരപ്പള്ളിയെ കമ്പംമെട്ടോടും ഉത്തമപാളയത്തോടും സംബന്ധിപ്പിക്കുന്നു.

൨൭൯. ദേവാരം പാത സഹ്യന്റെ തിരുവിതാംകോട്ട ഭാഗത്തുള്ള തൊടുപുഴയെ തിരുനെൽവേലി ഭാഗത്തുള്ള കമ്പം ദേശത്തോടു സംബന്ധിപ്പിക്കുന്നു.

൨൮൦. ബോധനായകന്നൂർ പാത തിരുവിതാംകോട്ട സംസ്ഥാനത്തുള്ള പാതകളിൽ ഏററവും വടക്കെയുള്ളതും ആയതു കോതമംഗലത്തെ ബോധനായകന്നൂരിനോടു സംബന്ധിപ്പിക്കുന്നതും ആകുന്നു.

## ൩. ജനപുഷ്ടി.

൨൮൧. കൊല്ലം ൧൦൫൬-ാമാണ്ടെക്ക ഇംഗ്ലീഷുകൊല്ലം ൧൮൮൧-ാമതിൽ എടുത്തിട്ടുള്ള കാനീസു കണക്കുപ്രകാരം തിരുവിതാംകോട്ട സംസ്ഥാനത്തെ ജനപുഷ്ടി ൨൪൦൧൧൫൮ വരെ ഉണ്ടു.

൨൮൨. ൯൯ ൧൦൪൫-ാമാണ്ടെക്ക ഇംഗ്ലീഷു വഷം ൧൮൭൫-ാമതിലെ കാനീസു കണക്കിൽ ജനസംഖ്യ ൨൩൧൧൩൭൯ വരെ ആയിരുന്നു. നോക്കുമ്പോൾ മേലെഴുതിയ രണ്ടു സമയങ്ങളിലും എടുത്ത കണക്കുകൾ ശരിയായിട്ടുള്ളവയും രാജ്യത്തിന്റെ ശരിയായ അറുത്തിവരെ എടുത്തിട്ടുള്ളവയും ആയിരുന്നാൽ ൬ വഷംകൊണ്ടു ൯൦൦൦൦ ജനങ്ങൾ ക്ഷയിച്ചുപോയിരിക്കുന്നതായി കാണുന്നു.

൨൮൩. ഈ ക്ഷയം മുഖ്യമായി സംഭവിച്ചിട്ടുള്ള

കറവിന്റെ ആധിക്യത്തിനു തക്കവണ്ണം മുറക്കു താഴെ ചെൎത്തകം എഴുതപ്പെട്ട ജാതിക്കാരിൽ ആകുന്നു.

വിവരം ചാന്നാന്മാർ കമ്മാളർ ഈഴവർ സുറിയാനികളും അമ്പലവാസികളും ഇടയർ.

൨൯൪. ഈ ജാതിക്കാരിൽ ആകെയുള്ള കറവിന്റെ സംഖ്യ ൨൨൨൨൨൨വും മററു ജാതിക്കാരിൽ ഉള്ള വൎദ്ധനയുടെ സംഖ്യ ൧൨൨൦൦൦വും ആകുന്നു.

൨൯൫. ഈ വൎദ്ധന ദ്വ്യമായി സംഭവിച്ചിട്ടുള്ള ഉവൎദ്ധനയുടെ ആധിക്യത്തിനു തക്കവണ്ണം മുറക്കു താഴെ ചെൎത്തകം എഴുതപ്പെട്ട ജാതിക്കാരിൽ ആകുന്നു വിവരം റൊമാസുറിയാനികളും ശ്രൂദർ പുലയർ പരദെശിബ്രാഹ്മണർ ചെട്ടികളും പറയർ മുസൽമാന്മാർ.

൨൯൬. തിരുവിതാംകൊട്ട സംസ്ഥാനത്ത പ്രാപ്തിയായ ആളുകളുടെ സംഖ്യ ൮൪൦൩൭,൩ ആകുന്നു.

൨൯൭. ഇവരിൽ ൪൨൩൩൪൪ പുരുഷന്മാരും – ൪൭൧൦൫൨ സ്ത്രീകളും ആകയാൽ സ്ത്രീകളെക്കാൾ ൩൫൯൨ പുരുഷന്മാർ അധികമാകുന്നു.

൨൯൮. ആകെയുള്ള കുഞ്ഞുങ്ങളുടെ സംഖ്യ ൪൨൭൯൭ ആകുന്നു.

൨൯൯. ഇവരിൽ ൨൨൦൫൯൦ ആൺ കുഞ്ഞുങ്ങളും, ൨൦൭൪൦൭ പെൺകുഞ്ഞുങ്ങളും ആകകൊണ്ടു പെൺകുഞ്ഞുങ്ങളെക്കാൾ ൭൯൭൧൦ ആൺകുഞ്ഞുങ്ങളും അധികമാകുന്നു.

൩൦൦. ആബാലവൃദ്ധം പുരുഷന്മാർ ൩൪൪൭൯൪-ം സ്ത്രീകൾ ൩൭൨൪൫൩-ം ആകുന്നു ഇതിൽ ൨൫൧൪൨ പുരുഷന്മാർ സ്ത്രീകളെക്കാൾ അധികമാകുന്നു.

൩൦൧. ആയതുകൊണ്ടു ൨൦ സ്ത്രീകൾക്കു ഏകദെ

ശം ൨൧ പുരുഷന്മാർ വീതവും യൂറോപ്പ രാജ്യങ്ങളിൽ ഇതിനു നേരെ വിപരീതമായിട്ടും മദ്രാസ പ്രസിഡൻസിയിൽ ൨൪ പുരുഷന്മാൎക്ക ൨൩ സ്ത്രീകൾ വീതവും ആകുന്നു.

൩൦൨. തിരുവിതാംകോട്ട സംസ്ഥാനത്തു പലജാതിക്കാർ ഉള്ളതും അവരും അവരുടെ കീഴ്ജാതികളും ഉൾപ്പെടെ ൨൨ വിധം ജാതിക്കാർ ഉള്ളതും ആകുന്നു.

൩൦൩. ആകെയുള്ള ജനസംഖ്യയുടെ അൻപതിൽ ഒരുഭാഗം ബ്രാഹ്മണരാകുന്നു.

൩൦൪. ശൂദ്രർ ആകെയുള്ള ജനസംഖ്യയിൽ നൂറിനു ഉപ്പത്തുമൂന്നുവീതം ആകുന്നു.

൩൦൫. കമ്മാളർ നൂറിനു ആറുവീതം ആകുന്നു.

൩൦൬. തെക്കേടി എന്നും പനയേറി എന്നും പറയപ്പെടുന്ന ഈഴവൻ ചാന്നാൻ മുതലായ ജാതിക്കാർ നൂറിനു ഇരുപതു വീതം ആകുന്നു.

൩൦൭. അടിയാളരുടെ കൂട്ടക്കാരായ ജാതിക്കാർ നൂറിനു എഴ വീതം ആകുന്നു.

൩൦൮. അന്യരാജ്യത്തു നിന്നും വന്നു ഈ സംസ്ഥാനത്തു കുടിപാൎക്കുന്ന ഹിന്തുജാതിക്കാർ ആകെയുള്ള ജനസംഖ്യയുടെ പതിമൂന്നിൽ ഒരു ഭാഗമാകുന്നു.

൩൦൯. പലപ്രകാരരെന്നായുള്ള ക്രിസ്ത്യാനികൾ ആകെയുള്ള ജനസംഖ്യയുടെ നാലിൽ ഒരു ഭാഗമാകുന്നു.

൩൧൦. ഈ സംസ്ഥാനത്തുള്ള സകല ബ്രാഹ്മണജാതിക്കാരുടെ ആകെ സംഖ്യ ൩൪൩൪൭ ആകുന്നു. അവരിൽ ൧൦൨൩൮ മലയാള ബ്രാഹ്മണരും ൨൪൧൦൯ പരദേശ ബ്രാഹ്മണരും ആകുന്നു. ക്ഷേത്ര സംബ

സ്ഥികളായ മററുള്ള ആളുകളുടെ സംഖ്യ ൧൨൬൭൦ ആകുന്നു.

൩൱൨. ഈ സംസ്ഥാനത്തെ സർക്കാർ ജീവനക്കാരുടെ സംഖ്യ ഏകദേശം ൪൦൦൦ ആകുന്നു.

൩൱൩. ഈ പിടാക മുതലായതുകളിലെ കാര്യങ്ങളും നടത്തിവരുന്ന ചില്ലറ ജീവനക്കാർ ഏകദേശം ൪൦൦൦ ആകുന്നു.

൩൱൪. പലജാതിക്കാരായ കൃഷിക്കാർ ൯൦൦൦൦൦ വും ആയതു ആകെയുള്ള ജനസംഖ്യയിൽ മൂന്നിൽ ഒരു ഭാഗവും ആകുന്നു.

൩൱൫. കച്ചവടക്കാരർ ഏകദേശം ൯൦൦൦൦ പേരു വരെ ഉള്ളാകുന്നു.

൩൱൬. ആശാരി കൊല്ലൻ മുതലായ ശില്പികൾ ൧൨൭൦൦൦ത്തിലും അധികം ഉണ്ടു.

൩൱൭. പറയർ ൯൦൦൦൦ പേരുള്ളവർ മുഖ്യമായി തമിഴരാകുന്നു അവരിൽ സാമാന്യം എല്ലാവരും തിരുവിതാംകൂർ സംസ്ഥാനത്തു ഏററവും തെക്കുള്ള അഞ്ചു മണ്ഡപത്തുംവാതിലുകളിൽ ചേർന്ന പ്രദേശങ്ങളിലായിട്ടും ചെങ്കോട്ടയിലായിട്ടും പാർത്തുവരുന്നു ഇതിൽ ഏഴിൽ ഒരുഭാഗം മാത്രമെ ശേഷം വന്ന മണ്ഡപത്തുംവാതിലുകളിൽ ചേർന്ന പ്രദേശങ്ങളിൽ പാർത്തുവരുന്നുള്ളു.

൩൱൮. പറയർ പാർത്തുവരുന്ന പ്രദേശങ്ങളിൽ പള്ളർ പുലയർ ഈ രണ്ടു ജാതിക്കാരെയും വളരെ ചുരുക്കമായിട്ടു കാണ്മാനുള്ളു — അവിടെ ഉള്ളവർ പറയരുടെ സംഖ്യയിൽ ഇരുനൂററിനു ഒന്നുവീതം മാത്രമെ ഉണ്ടായിരിക്കു.

൩൱൯. ഈ ദേശത്തിൽ പറയപ്പെട്ട പറയർ ഒന്നാമ

൩൨൬. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള നഗരങ്ങളുടെയും ഊരുകളുടെയും സംഖ്യ ഏകദേശം ൩൦൦൦ വരെ ഉള്ളതും അവററിൽ ൧൫൦-നോളം ചന്തസ്ഥലങ്ങളും ആയിട്ടുള്ളതും ആകുന്നു.

൩൨൭. രാജ്യം ഒട്ടുക്കുള്ള ഭവനങ്ങളുടെ സംഖ്യ ഏകദേശം ൨൧൫൦൦൦ വരെ ആകുന്നു.

൩൨൮. ശരാശരിക്ക വീട്ട ഒന്നുക്ക ൫½ ആളുകളാം വീതം ഉള്ളതാകുന്നു.

൩൨൯. ഈ രാജ്യത്ത ഓരോ ചതുരശ്രമയിൽ സ്ഥലത്ത ശരാശരിക്ക ൧൮൩-ം ഇംഗ്ലാണ്ടിൽ ൧൨൦-ം മദ്രാസ പ്രസിഡൻസിയിൽ ൨൮൭-ം ബെങ്കാളത്ത ൧൭൦-ജനങ്ങളാം വീതം പാൎത്തുവരുന്നു.

൩൩൦. തിരുവിതാംകോട്ട സംസ്ഥാനത്തെ ശരാശരി വടക്കെ ഇൻഡ്യായിലുള്ളതിനെക്കാൾ കുറഞ്ഞു കാണുന്നതു തിരുവിതാംകോട്ട അധികം സ്ഥലം മലംപ്രദേശമായിരിക്കകൊണ്ടു അങ്ങിനെയുള്ള പ്രദേശങ്ങളിൽ കുടിപാൎപ്പില്ലാത്തതിനാലാകുന്നു മലംപ്രദേശമായുള്ള സ്ഥലങ്ങളെ തള്ളി നോക്കിയാൽ ശരാശരിക്ക ൨൯൦ ജനങ്ങളാം വീതം ഉള്ളതാകുന്നു.

൩൩൧. ഈ രാജ്യത്ത സമുദ്രതീരം മുതൽ ഉൾപ്രദേശത്തേക്ക ൧൦ മയിൽ ദൂരം വരെയുള്ള സ്ഥലത്ത ജനങ്ങൾ തിങ്ങിപാൎപ്പുള്ളതും അവിടെ ഓരോ ചതുരശ്രമയിലിനുള്ളിൽ ൩൧൫ മുതൽ ൭൦൦ വരെ ജനങ്ങളാം പാൎപ്പുള്ളതും ആകുന്നു എന്നാൽ ഇങ്ങനെയുള്ള പ്രദേശങ്ങളിൽ വലുതായുള്ള പട്ടണങ്ങളാം വളരെ ചുരുക്കമാകുന്നു.

## ൭ മതം

൩൩൨. തിരുവിതാംകൊട്ട സംസ്ഥാനത്തു അധികമായി ഹിന്തുമതക്കാരും അതിനു കുറച്ചു ക്രിസ്തുമതക്കാരും അതിലും കുറച്ചു മഹമ്മദു വെദക്കാരും ഏററം കുറച്ചു ജൂതമതക്കാരും ആകുന്നു.

### ൧. ഹിന്തുമതം

൩൩൩. പലവിധത്തിലും ഹിന്തുമതത്തെ ആചരിച്ചു വരുന്നവർ ൮൪൩൩൫൧൦ ആകുന്നു ആയതു ആകെയുള്ള ജനസംഖ്യയുടെ മൂന്നിൽ രണ്ടുഭാഗമാകുന്നു.

൩൩൪. മുമ്പിൽ ഉണ്ടാക്കീട്ടുള്ള കണക്കുപ്രകാരം ഹിന്തു പ്രധാനക്ഷെത്രങ്ങളുടെ സംഖ്യ ൩൩൩ ആയിരുന്നു.

൩൩൫. പലപ്രകാരെണ സാന്നിദ്ധ്യമുള്ളവയെന്നു വിചാരിക്കപ്പെടുന്ന ഉപദെവാലയങ്ങളുടെയും ദെവസ്സ്വങ്ങളുടെയും സംഖ്യ ൧൩൬൨ ആയിരുന്നു.

൩൩൬. പ്രധാനക്ഷെത്രങ്ങളിലെ പൂജ അടിയന്തിരങ്ങൾ മററും വെണ്ടുന്ന മുതൽ ആണ്ടുതൊറും കൊടുക്കുകയും ആവക ക്ഷെത്രങ്ങളിലെ കാൎയ്യങ്ങൾ അന്വെഷിച്ചു മുതൽ എടുത്തു വരികയും ചെയ്യുന്നതു സൎക്കാരിൽനിന്നും ആകുന്നു.

൩൩൭. ഇങ്ങനെ സൎക്കാർ കൈവശമായി അടിയന്തിരാദികൾ നടത്തിവരുന്ന ക്ഷെത്രങ്ങൾ ഏകദെശം ൧൮൦൦ വരെ ഉള്ളതും ആ ക്ഷെത്രങ്ങളിലെ ചിലവുകൾക്കായിട്ടു ൧൦൩൧-ാമാണ്ടെക്ക ഇംഗ്ലീഷു കൊല്ലം ൧൮൫൫-ാമാണ്ടിൽ സൎക്കാരിൽനിന്നും ൫൦൩൩൯൦ രൂപാ ചിലവു ചെയ്തിട്ടുള്ളതും ആകുന്നു.

മെല്പറയപ്പെട്ട ക്ഷേത്രങ്ങളിൽ ൧൦൩൪-ാമാണ്ടത്തെ പൂജ അടിയന്തിരാദികൾക്കു ൭൩൭൧൧൧ രൂപാ ചിലവു ചെയ്തിരിക്കുന്നതായി മെപ്പടി ആണ്ടത്തെ ഗവൎമ്മെണ്ടു റിപ്പോർട്ടിൽ കാണുന്നു.

൩൩൮. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള ക്ഷേത്രങ്ങളിൽ ബഹു പുരാതനമായുള്ള ക്ഷേത്രങ്ങൾ കന്യാകുമരിയിലും ഭൂതപ്പാണ്ടിയിലും തിരുവട്ടാററിലും തിരുവല്ലായിലും ഉള്ളവയാകുന്നു.

൩൩൯. മെൽ പറയപ്പെട്ട ക്ഷേത്രങ്ങൾ കൂടാതെ ശബരിമല ശാസ്താവിന്റെയും തിരുവനന്തപുരത്തു പത്മനാഭ സ്വാമിയുടെയും കുളത്തൂപ്പുഴ ശാസ്താവിന്റെയും അരിപ്പാട്ടെയും ആറന്മുളയിലെയും ഏററമാനൂരെയും വൈക്കത്തെയും ചെങ്ങമനാട്ടെയും ക്ഷേത്രങ്ങൾ വളരെ പ്രാബല്യവും സാന്നിദ്ധ്യവും ആയിരിക്കുന്നതിൽവച്ചു വളരെ കീർത്തി കേൾക്കപ്പെട്ടിട്ടുള്ളവയാകുന്നു.

## ൨. ക്രിസ്തുമതം

൩൪൦. തിരുവിതാംകോട്ട സംസ്ഥാനത്തു ക്രിസ്ത്യാനികൾ സുറിയാനികളും റൊമക്കാരും പ്രൊറ്റസ്റ്റാൻറുകാരും ആകുന്നു ഇവരിൽ അധികം സുറിയാനികളും അതിൽകുറച്ചു റൊമാക്കാരും ഏററം കുറച്ചു പ്രൊറ്റസ്റ്റാൻറുകാരും ആകുന്നു.

൩൪൧. എല്ലാവക ക്രിസ്ത്യാനികളുടെയും ആകെയുള്ള സംഖ്യ രാജ്യം ഒട്ടുക്കുള്ള ജനസംഖ്യയുടെ നാലിൽ ഒരുഭാഗമായി വരുന്ന ൩൦൭൩൩൩ ആകുന്നു.

൩൪൨. സുറിയാനി സഭയുടെ തലസ്ഥാനം കോട്ട

യന്താകുന്ന ആയുള്ള മെലധികാരിയായ മെത്രാപൊലീത്തായുടെ അധികാരത്തിൻ കീഴിൽ ആകുന്നു.

൩൰൩. മുമ്പിലത്തെ കാനിസ്സ കണക്കനുസരിച്ചിട്ടുള്ള സമയം തിരുവിതാംകോട്ട സംസ്ഥാനത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സംഖ്യ ൧൮൦൦൦൦ ആയിരുന്നു.

൩൰൪. സുറിയാനിപ്പള്ളികൾ ൧൨൦ ആകുന്നു.

൩൰൫. ൫൦ പള്ളികളിൽ ഏകദേശം ൮൦൦൦ കത്തനാരും ഉള്ളതാകുന്നു.

൩൰൬. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള റോമാകത്തോലിക്കർ രണ്ടായി ഭാഗിക്കപ്പെട്ടിരിക്കുന്നു ഒന്നു ഗോവയിലെ ആർച്ചുബിഷോപ്പിൻെറ അധികാരത്തിലും മറ്റേതു നേരെ റോമായിലെ അധികാരത്തിൻ കീഴിലും ആകുന്നു.

൩൰൭. ഇവരിൽ മുമ്പലത്തവരുടെ തലസ്ഥാനം കൊല്ലത്തു സമീപമുള്ള കൊയിക്കര ആകുന്നു — അതു ക്രിസ്തുസഭയധികാരിയെന്നു പേരുമാത്രമുള്ള കൊടുങ്ങല്ലൂർ മെത്രാൻ കൊച്ചിമുതലായ സ്ഥലങ്ങളിലെ ഗവർമെന്താരെന്നു പറയപ്പെടുന്ന ആർച്ചു ബിഷോപ്പിൻെറ വരുതിയിൽ ആകുന്നു.

൩൰൮. തിരുവിതാംകോട്ട സംസ്ഥാനത്തു ൫൦ ലക്ഷത്തിലുള്ള പാതിരിമാർ പാർത്തുവരുന്ന സ്ഥലങ്ങളും കോട്ടാർ, വട്ടാലംകാരിലും തക്കലച്ചേരിയും തിരുവനന്തപുരവും വലിയതുറയും കാലിൻകുളവും നീണ്ടകരയും വേളിയും കാഞ്ഞാരക്കൊട്ടിലും കൊയിക്കരയും തൊട്ടുതു ആകുന്നു.

൩൰൯. റോമക്കാരു രണ്ടു വികാരി അപ്പൊസ്തൊലിക്കകളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪൰. ഇവയിൽ ഒന്നിൻെറ തലസ്ഥാനം വരാപ്പു

൪ ആകുന്നു — അതു ഫാർസലിയായിലെ ആർച്ച് ബിഷോപ്പായ മലയാളത്തെ വികാരി അപ്പൊസ്തൊലിക്കിന്റെ അധികാരത്തിൽ ആകുന്നു.

൩൫൨. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള ൬൦ വികാരി അപ്പൊസ്തൊലിക്കിൽ ചെന്ന ക്രിസ്ത്യാനികളുടെയും പള്ളികളുടെയും പാതിരിമാരുടെയും എണ്ണങ്ങളെ കാട്ടിവകയായി ഉള്ളതിൽനിന്നു തിരിച്ചറിയുന്നതിനു ഇടയായില്ല.

൩൫൩, മുതൽ രണ്ടാമതു പറയപ്പെട്ട വികാരി അപ്പൊസ്തൊലിക്ക മിറിയൊഫിറിലെ ബിഷോപ്പായ കൊല്ലത്തെ വികാരി അപ്പൊസ്തൊലിക്കിന്റെ അധികാരത്തിൽ ആകുന്നു. ആയാളുടെ ഭരണസ്ഥാനങ്ങളും കൊല്ലവും കോട്ടാറും ആകുന്നു.

൩൫൪. ൬൦ തെക്കെ ദിക്കിലുള്ള റോമാക്കത്തൊലിക്ക ക്രിസ്ത്യാനികൾ ൫൩൭൦൦ പേരുവരെ ഉള്ളതാകുന്നു.

൩൫൫. അതിനു ൧൦൮ പള്ളികളും ചെറിയപള്ളികളും ഉള്ളതു കൂടാതെ ൨൭ പാതിരിമാരും മിശ്യോനരിമാരും ഉള്ളതാകുന്നു.

൩൫൬, പ്രൊട്ടെസ്റ്റാന്റു സഭ രണ്ടായി ഭാഗിക്കപ്പെട്ടിരിക്കുന്നു ഒന്നു ഇംഗ്ലണ്ടിൽ ഗവർമ്മെന്റോടു അനുസരിച്ചുവരുന്ന സഭയോടും, മറ്റെതു ലൻഡൻ മിശ്യോൻ സഭയോടും ചേർന്നിരിക്കുന്നു.

൩൫൭. തിരുവിതാംകോട്ട സംസ്ഥാനത്തു പ്രൊട്ടെസ്റ്റാന്റു ക്രിസ്ത്യാനികൾ ആകെ ൩൫൦൦൦ പേരുള്ളതാകുന്നു.

൩൫൮. ചർച്ചമിശ്യോൻ സമൂഹത്തിനു തിരുവിതാംകോട്ട സംസ്ഥാനത്തു വടക്കുള്ള മദ്ധ്യപത്തുംവാതില്ക

ളിൽ ചെന്ന നഗരങ്ങളിലും ദെശങ്ങളിലുമായിട്ട ഇരു സ്ഥലങ്ങളിൽ സഭകളും അവയിൽ ൯൦൦൦ ജനങ്ങളും ഉള്ളതാകുന്നു.

൩൭൬. ആ സഭയോടു ചെർന്നവയായിട്ട ൭൪ പള്ളികളും പ്രാർത്ഥന സ്ഥലങ്ങളും ഉള്ളതുകൂടാതെ നാലു യുറോപ്യൻ മിശ്യോനരിമാരും ഏഴ നാട്ടുകാരായ മിശ്യോനരിമാരും ൧൭൪ ഉപദെശികളും ഉണ്ടു.

൩൭൭. അതിലെ പ്രധാനസ്ഥലങ്ങളാം കോട്ടയവും പള്ളവും ഒണ്ടെക്കയവും മാവെലിക്കരയും തിരുവല്ലായും മല്ലപ്പള്ളിയും ആലപ്പുഴയും ആകുന്നു.

൩൭൮ അതിന്റെ കാൎയ്യാദികൾ തലസ്ഥാനമായ ലൻഡനിലുള്ള സംഘത്തൊടു യൊജിച്ചു മദ്രാസിൽ ഈ വകക്കു നെമിച്ചിട്ടുള്ള കമ്മിട്ടിയാൽ നടത്തിവരികയും പട്ടക്കാർ സഭക്കാർ മുതലായവർ മദ്രാസിലെ ലൊർഡ ബിഷൊപ്പിന്റെ ആജ്ഞയെ അനുസരിച്ചു നടക്കയും ചെയ്യുവരുന്നതും ആകുന്നു.

൩൭൯. ലൻഡൻമിശ്യൊൻ സംഘത്തിനു തിരുവിതാംകൊടു സംസ്ഥാനത്തു തെക്കുള്ള മണ്ഡപത്തും വാതിലുകളിൽ ചെന്ന നഗരങ്ങളിലും ദെശങ്ങളിലുമായിട്ട ൨൨൦ സഭകളും അവയിൽ ൧൮൦൦൦ ജനങ്ങളും ഉള്ളതാകുന്നു.

൩൮൦. അതിന്റെ കാൎയ്യാദികൾ എട്ടു യുറൊപ്യൻ മിശ്യൊനരിമാരാലും ൨൦൦ ഉപദെശിമാരാലും നടത്തപ്പെട്ടുവരുന്നു.

൩൮൧. അതിന്റെ പ്രധാനസ്ഥലങ്ങൾ നാഗർകോവിലും ശാന്തപുരവും നെയ്യൂരും പാറശ്ശാലയും തിരുവനന്തപുരവും കൊല്ലവും ആകുന്നു.

൩൩൬. അതിലെ കാര്യാദികളും ദേവസ്ഥാനമായ ചൎച്ചിനിലെ സമൂഹത്തോടു അറിയിച്ചു സ്ഥലത്തു കമ്മിറ്റിയാർ നടത്തിവരുന്നതു. ആ സഭക്കാൎക്കു പള്ളിക്കാര്യങ്ങൾ നടത്തുന്നതിനു വേദം അനുസരിച്ചു ഉത്തക്രമം ഏൎപ്പെടുത്തേണ്ടതെന്നു വിചാരിക്കുമ്പോൾ അതിന്നും ചെയ്യുന്നതിനു സ്വാതന്ത്ര്യം ഉള്ളതും ആകുന്നു.

൩. മഹമ്മദു മാൎഗ്ഗം

൩൩൭. തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള മഹമ്മദുകാരുടെ സംഖ്യ ൩൧൨൩൧൬-ം ആയതു സംസ്ഥാനത്തെ ജനസംഖ്യയിൽ നൂററിനു അഞ്ചുവീതവും ആകുന്നു.

൩൩൮. അവർ രണ്ടുവകക്കാരാകുന്നു ഒന്നു മുസൽമാൻ മാൎഗ്ഗത്തെയും മര്യാദകളെയും ആചരിച്ചു വരുന്നവരായി ഇവിടെ കുടിപാർത്തിട്ടുള്ളവരും മറെറതു ഹിന്തുക്കളെ മാൎഗ്ഗംചെയ്തും അന്യജാതികളിൽ ഉല്പാദിച്ചും ഉണ്ടായിട്ടുള്ള ജോനകരെന്നും ലബ്ബ എന്നും പറയപ്പെട്ടുവരുന്നവരും ആകുന്നു.

൩൩൯. തിരുവിതാംകോട്ടു സംസ്ഥാനത്തു ജോനകപ്പള്ളികളായിട്ടും അവരുടെ വന്ദനസ്ഥലങ്ങളായിട്ടും ൨൭൮ സ്ഥലങ്ങളും ഏകദേശം ൭൦൦ തങ്ങന്മാരും ഉള്ളതാകുന്നു.

൩൪൦. അവർ അധികമായി പാൎത്തുവരുന്നതു അമ്പലപ്പുഴ കൊല്ലം തിരുവനന്തപുരം ചിറയിൻകീഴ അഗസ്തീശ്വരം കരുനാഗപ്പള്ളി നെയ്യാററിങ്കര ഇങ്ങ

നെയുള്ള മനുഷ്യരും വാതിലുകളിൽ ചെന്നു പ്രദേശങ്ങളിൽ ആകുന്നു.

൱൬൯. ഇൻഡ്യായിൽ തെക്കെ ഭാഗങ്ങളിലുള്ള മഹമ്മദുകാരുടെ പ്രധാന പട്ടക്കാരനായ തങ്ങൾ പാർത്തുവരുന്ന മുഖ്യസ്ഥലം പൊന്നാനി ആകുന്നു.

### ൬. യുദ്ധവർഗ്ഗം

൱൭൦. ദമ്പിൽ കാനിസ്സു കണക്കെടുത്തിയ സമയം തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള യുദ്ധഭടന്മാരുടെ സംഖ്യ ൧,൪൦൦ ആയിരുന്നു.

൱൭൧. അവർ മുഖ്യമായി പാർത്തുവരുന്നതു പാളയത്ത മണ്ടപത്തുംവാതുക്കൽ ചേർന്ന ചെന്നമംഗലത്താകുന്നു.

### ൭. രാജ്യഭാരം

൱൭൨. തിരുവിതാംകോട്ടു സംസ്ഥാനത്തെ രാജ്യഭാരം ഏകാധിപത്യമായിട്ടുള്ളതാകുന്നു.

൱൭൩. അവിടെ ഇപ്പോൾ ശ്രീപത്മനാഭദാസ വഞ്ചി ബാലരാമവർമ്മ കുലശേഖര കിരീടപതി മന്നെ സുൽത്താൻ മഹാരാജരാജ രാമരാജ ബഹദർ ഷംഷേർ ജംഗ മഹാരാജാവായ തിരുമനസ്സുകൊണ്ടു രാജ്യഭാരം ചെയ്യുവരുന്നു — സർവശക്തനായിരിക്കുന്ന ഈശ്വരൻ അവിടത്തെ തിരുവായിസ്സിനെ വർദ്ധിപ്പിക്കുമാറു കൃപചെയ്യേണമെ.

൱൭൪. രാജ്യകാര്യങ്ങളെ നടത്തിച്ചുവരുന്നതു ബ്രിട്ടീഷ്കു റസിഡെണ്ടു സായ്പവർകളുടെ ആലോചനയോടുകൂടി ദിവാൻജി അവർകൾ ആകുന്നു.

൩൭൫. മുതലെടുപ്പു പൊല്ലീസു മുതലായ കാൎയ്യങ്ങളെ എളുപ്പമായി നടത്തുന്നതിനുവെണ്ടി തിരുവിതാംകോട്ട സംസ്ഥാനത്തെ തെക്കെ ഡിവിഷ്യൻ തിരുവനന്തപുരം ഡിവിഷ്യൻ, കൊല്ലം ഡിവിഷ്യൻ, വടക്കെ ഡിവിഷ്യൻ ഇങ്ങനെ നാലായി ഭാഗിച്ചു ഓരൊ ഡിവിഷ്യനിലെ കാൎയ്യങ്ങളും വിചാരിക്കുന്നതിനു ഓരൊ പെഷ്കാരെയും നെമിച്ചു ആക്കീട്ടുള്ളതാകുന്നു.

൩൭൬. തെക്കെഡിവിഷ്യനിൽ തൊവാള അഗസ്തീശ്വരം ഇരണിയൽ കൽക്കുളം വിളവംകൊട്ട ഇങ്ങിനെ അഞ്ചു മണ്ടപത്തുംവാതുക്കലും ഉള്ളതാകുന്നു.

൩൭൭. അതിലെ പെഷ്കാരുടെ കച്ചേരി പത്മനാഭപുരത്താകുന്നു.

൩൭൮. തിരുവനന്തപുരം ഡിവിഷ്യന്റെ കീഴായിട്ടു നെയ്യാറ്റുംകര തിരുവനന്തപുരം തെക്ക തിരുവനന്തപുരം വടക്ക നെടുമങ്ങാട്ട ചിറയിൻകീഴ ഇങ്ങനെ നാലു മണ്ടപത്തുംവാതുക്കലും ഉള്ളതാകുന്നു.

൩൭൯. അതിലെ പെഷ്കാരുടെ കച്ചേരി തിരുവനന്തപുരത്താകുന്നു.

൩൮൦. കൊല്ലം ഡിവിഷ്യനിൽ ചെൎന്നവയായിട്ടു ൧൧ മണ്ടപത്തുംവാതുക്കലുമുണ്ടു — അവ കൊല്ലവും കുന്നത്തൂരും കരുനാഗപ്പള്ളിയും കാൎത്തികപ്പള്ളിയും മാവെലിക്കരയും ചെങ്ങന്നൂരും തിരുവല്ലായും അമ്പലപ്പുഴയും കൊട്ടാരക്കരയും പത്തനാപുരവും ചെങ്കോട്ടയും ആകുന്നു.

൩൮൧. അതിലെ പെഷ്കാരുടെ കച്ചേരി കൊല്ലത്താകുന്നു.

൩൮൨. വടക്കെ ഡിവിഷ്യനിൽ ഉൾപ്പെട്ടവയായിട്ടു

ചേർത്തല വൈക്കം ഏററുമാനൂര കോട്ടയം ചങ്ങനാശ്ശേരി മീനച്ചൽ മൂവാററുപുഴ തൊടുപുഴ കുന്നത്തുനാട്ട ആലങ്ങാട്ടു പറവൂര ഇങ്ങനെ ൧൧ മണ്ഡപത്തുംവാതുക്കലും ഉള്ളതാകുന്നു.

൨൨൬. അതിലെ ൩ പകുതികളുടെ കച്ചേരി ചേർത്തല ആകുന്നു.

൨൨൭. ഇപ്രകാരം ൩൦ മണ്ഡപത്തും വാതുക്കലും ഉള്ളവയിൽ ഓരോന്നിനു ഓരോ തഹശീൽദാരും റവന്യൂ കാര്യത്തിൽ തഹശീൽദാരുടെ സഹായത്തിനായിട്ടു ൨൦൦ രണ്ടു സംപ്രതിപ്പിള്ളമാരും ഒരു രായസം പിള്ളയും നാലോ അഞ്ചോ കീഴ്ക്കൂട്ടം പിള്ളമാരും ഒരു മുതൽപിടിക്കാരനും പത്തോ പന്ത്രണ്ടോ ചെറിയകണ്ട്രാട്ടുക്കാരും രണ്ടോ മൂന്നോ വെള്ളിത്തടിക്കാരന്മാരും ഉള്ളതാകുന്നു.

൨൨൮. ഓരോ പ്രവൃത്തിക്കു ഓരോ പാർവ്വത്തികാരനും മൂന്നോ നാലോ പിള്ളമാരും ഒരു ചന്തിരക്കാരനും മൂന്നും നാലും മാസപ്പടിക്കാരന്മാരും ഉള്ളതാകുന്നു.

൨൨൯. ഓരോ മുന്നിലയിലെ കാര്യം അന്വേഷിക്കുന്നതിനു മുന്നിലക്കാരൻ ചെരുമാനക്കാരൻ മുതലായി ചില അല്പ ജീവനക്കാരും ഉള്ളതാകുന്നു.

൨൩൦. തിരുവിതാംകോട്ട സംസ്ഥാനത്തെ മുതലെട്ടുപ്പു നിലം പുരയിടം മുതലായതുകളുടെ കരം തീരുവ കടാൽ, പുകയില, നല്ലമുളക, ഉപ്പു, ഏലം, മുതലായതുകളിലും തടി മുതലായി മററു അനേകം ചില്ലറ വകകളിൽ നിന്നും ആകുന്നു.

൨൩൧. ൧൦൪൫-ാമാണ്ടേക്ക ഇംഗ്ലീഷു വഷം

ഹിന്തുസ്ഥാനത്തെ ഏതുപട്ടണങ്ങൾ ഏകദേശം ൨൫൦൦൦൦൦ രൂപായായിരുന്നു.

൩൬൪. ൧൮൭൦ മുതൽ രാജ്യത്തുള്ള സകല ജനങ്ങളിലും വിധിക്കപ്പെട്ടാറെ ആളൊന്നിന്ന ആണ്ട ൧-ക്കു മുന്നിൽ ചില്ലാനം രൂപാ വീതം നില്ക്കുന്നതായി കാണുന്നു.

൩൬൫. യൂറോപ്പ രാജ്യത്തു കൊടുത്തുവരുന്ന കരവും തിരുവിതാംകോട്ട രാജ്യത്തെ കരവുമായി ഒത്തുനോക്കുമ്പോൾ തിരുവിതാംകോട്ട സംസ്ഥാനത്തെ കരം എത്രയും ലഘുവായിരിക്കുന്നു - എന്തെന്നാൽ യൂറോപ്പ രാജ്യത്തു ആളൊന്നിന്നു ആണ്ടു ഒന്നുക്കു ൩൪ രൂപാ വീതവും ഫ്രാൻസിൽ ൨൦ രൂപാ വീതവും സ്പെയിൻ രാജ്യത്തു ആറു രൂപാ വീതവും ആകുന്നു.

൩൬൬. മദ്രാസ പ്രസിഡൻസിയിലെ കരത്തിന്റെ വീതം രണ്ടിൽ ചില്ലാനം രൂപാ ആകകൊണ്ടു അതിനെക്കാൾ തിരുവിതാംകോട്ട രാജ്യത്തെ കരത്തിന്റെ വീതം അല്പം അധികമാകുന്നു.

൩൬൭. മജിസ്ത്രേട്ട അധികാരം ഡിവിഷ്യൻ പെഷ്കാരന്മാൎക്കു കൊടുക്കപ്പെട്ടിരിക്കുന്നു തഹശീൽദാരന്മാര മുതലായ പൊല്ലീസ്സ ഉദ്യോഗസ്ഥന്മാര സബ്ബമജിസ്ത്രേട്ടന്മാരുമാക്കപ്പെട്ടിരിക്കുന്നു.

൩൬൮. തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതുക്കലെ ടവുൻപൊല്ലീസ്സ അധികാരം ടവുൻപൊല്ലീസ്സ സൂപ്രന്റെണ്ടിനും എല്ലാമണ്ടപത്തുംവാതുക്കളിലെയും പൊലിസ്സ അധികാരം അതാതു മണ്ടപത്തുംവാതുക്കൽ തഹശീൽദാരന്മാൎക്കും ആകുന്നു - എന്നാൽ ചില സ്ഥലങ്ങളിൽ പൊല്ലീസ്സ സൂപ്രന്റെണ്ടു പൊല്ലീസാമീൻ എന്ന പേരായവരെ കൂടി നേമിച്ചിട്ടുള്ളതാകുന്നു.

൯൯൪. മണ്ടപത്തുംവാതുക്കലെ പൊല്ലീസ്സ കച്ചേരിയിൽ മഹേശ്ശീൎദാരുടെ സഹായത്തിനായിട്ടു ഒരു പൊല്ലീസ്സ ഇൻസ്പെക്ടരും ഒരു രണ്ടാം പിള്ളയും ഏതാനും പൊല്ലീസ്സ ശിപായിമാരും ഉള്ളവർ കൂടാതെ ഒരു ൧൦ ന്നൊ നായകനും ശിപായിമാരും കൂടി ഉള്ളതാകുന്നു.

൯൯൫. ആലപ്പുഴ പൊല്ലീസ്സ അധികാരം കച്ചവടംവക കാൎയ്യം വിചാരിച്ചുവരുന്ന ആംഗ്ലൻ ആകയാൽ അയാളുടെ സഹായത്തിനായിട്ടു ചില കീഴ ഉദ്യോഗസ്ഥന്മാരും ഉള്ളതാകുന്നു.

൯൯൬. തിരുവനന്തപുരത്തു നിയമിച്ചിട്ടുള്ളതുപോലെ കൊല്ലത്തും ആലുവായിലും ഓരോ സൂപ്രെണ്ടെണ്ടിനെ നിശ്ചയിച്ചിട്ടുള്ളതാകുന്നു.

൯൯൭. തിരുവനന്തപുരത്തും കൊല്ലത്തും പട്ടാളങ്ങൾ കിടപ്പുള്ളതാകയാൽ അതിനാലും രാജ്യത്തു സമാധാനരക്ഷയുള്ളതാകുന്നു.

൯൯൮. രാജ്യത്തു നീതി നടത്തുന്നതിനായിട്ടു ഒരു സദർകോടതിയും നാലു ജില്ലാകോടതികളും ൮ മുൻസിപ്പ കോടതികളും ഉള്ളതാകുന്നു.

൯൯൯. സദർകോടതി തിരുവനന്തപുരത്താകുന്നു.

൧൦൦൦. മുൻസിപ്പ കോടതികളുടെ മേലാവായി നാലു ജില്ലാകോടതികളും ഉള്ളവററിൽ ഒന്നു നാഗരുകോവിലിലും ഒന്നു തിരുവനന്തപുരത്തും ഒന്നു കൊല്ലത്തും മററൊന്നു ആലപ്പുഴയിലും ആകുന്നു.

൧൦൦൧. നാഗരുകോവിൽ ജില്ലക്കു കീഴായി രണ്ടു മുൻസിപ്പ കോടതികളും ഉള്ളവയിൽ ഒന്നു വടശ്ശേരിയിലും ഒന്നു പത്മനാഭപുരത്തും ആകുന്നു ഇതാവതു അഗസ്ത്യീശ്വരം, രണ്ടു മണ്ടപത്തുംവാതുക്കൽ വടശ്ശേരി

മുൻസിപ്പിലും കൽക്കുളം, ഇരണിയൽ, രണ്ടു മണ്ടപത്തുംവാതുക്കലും പത്മനാഭപുരം മുൻസിപ്പിലും ചെന്നിരിക്കുന്നു.

൪൦൭. തിരുവനന്തപുരം ജില്ലക്കു കീഴായി മൂന്നു മുൻസിപ്പു കോടതികളും ഉള്ളവററിൽ ഒന്നു നെയ്യാററുംകരയിലും ഒന്നു തിരുവനന്തപുരത്തും ഒന്നു ചിറയിൻകീഴിലും ആകുന്നു – വിളവംകോടു നെയ്യാററുംകര ഈ രണ്ടു മണ്ടപത്തുംവാതുക്കലും നെയ്യാററുംകര മുൻസിപ്പിലും തിരുവനന്തപുരം തെക്കു, വടക്കു, രണ്ടു മണ്ടപത്തും വാതിലുകളും തിരുവനന്തപുരം മുൻസിപ്പുകോട്ടിലും ചിറയിൻകീഴ – നെടുമങ്ങാടു – ഈ രണ്ടു മണ്ടപത്തും വാതലുകളും ചിറയിൻകീഴു മുൻസിപ്പു കോട്ടിലും ചെന്നിരിക്കുന്നു.

൪൦൮. കൊല്ലം ജില്ലക്കു താഴെ അഞ്ചു മുൻസിപ്പു കോടതികളും ഉണ്ടു അവയിൽ ഒന്നു കൊല്ലത്തും ഒന്നു കൊട്ടാരക്കരയിലും ഒന്നു തിരുവല്ലായിലും ഒന്നു ചെങ്കോട്ടയിലും ഒന്നു അരിപ്പാട്ടും ആകുന്നു – കൊല്ലം, കരുനാഗപ്പള്ളി, ഈ രണ്ടു മണ്ടപത്തുംവാതലുകളും കൊല്ലം മുൻസിപ്പു കോടതിയിലും കൊട്ടാരക്കര, പത്തനാപുരം കുന്നത്തൂര, ഈ മൂന്നു മണ്ടപത്തുംവാതലുകളും കൊട്ടാരക്കര മുൻസിപ്പുകോടതിയിലും തിരുവല്ലാ, ചെങ്ങന്നൂര, രണ്ടു മണ്ടപത്തും വാതലുകളും തിരുവല്ലാ മുൻസിപ്പുകോടതിയിലും – ചെങ്കോട്ട ചെങ്കോട്ട മുൻസിപ്പുകോർട്ടിലും കാർത്തികപ്പള്ളി, മാവേലിക്കര, രണ്ടു മണ്ടപത്തും വാതലുകളും – അരിപ്പാട്ടു മുൻസിപ്പുകോടതിയിലും ചെന്നിരിക്കുന്നു.

൪൦൯. ആലപ്പുഴെ ജില്ലക്കു കീഴായി അഞ്ചു മുൻസി

ട്ടി കോടതികൾ ഉള്ളവയിൽ ഒന്നു വൈക്കത്തും ഒന്നു കോട്ടയത്തും ഒന്നു അമ്പലപ്പുഴയിലും ഒന്നു മൂവാറ്റുപുഴയിലും ഒന്നു പറവൂരിലും ആകുന്നു - വൈക്കം, ചേർത്തല, ഈ രണ്ടു മണ്ഡപത്തുംവാതുക്കൽ വൈക്കം മുൻസിഫ്കോടതിയിലും - ഏറ്റുമാനൂർ, മീനച്ചൽ, കോട്ടയം ഈ മൂന്നു മണ്ഡപത്തുംവാതുക്കൽ കോട്ടയം, മുൻസിഫ്കോടതിയിലും - ചങ്ങനാശേരി, അമ്പലപ്പുഴ, രണ്ടു മണ്ഡപത്തുംവാതുക്കൽ അമ്പലപ്പുഴ മുൻസിഫ്കോടതിയിലും മൂവാറ്റുപുഴ, തൊടുപുഴ, കുന്നത്തുനാട ഈ മൂന്നു മണ്ഡപത്തുംവാതുക്കൽ മൂവാറ്റുപുഴ മുൻസിഫ്കോടതിയിലും - ആലങ്ങാട. പറവൂര, രണ്ടു മണ്ഡപത്തുംവാതുക്കൽ പറവൂര മുൻസിഫ്കോടതിയിലും ഉൾപ്പെട്ടിരിക്കുന്നു.

൨൦൫. ചവുക്കകൾ ഇടപെട്ട കാര്യങ്ങൾ നോക്കുന്നതിനു പ്രമാണമായി ഹജൂരിൽ പറവക ശിരസ്തേദാരാകുന്നു.

൨൦൬. ചുങ്കം വസൂൽ ചെയ്യുന്നതിനു കടപ്പുറത്തുംകരയിലുമായിട്ടു ൫൨ ചവുക്കകൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

൨൦൭. ഈ ചവുക്കകളെ ആറു ഡിവിഷ്യനായി ഭാഗിച്ചു ഓരോന്നിനു ഓരോ മേൽവിചാരക്കാരനെയും നിശ്ചയിച്ചിട്ടുള്ളതാകുന്നു.

വിവരം.

| | | | |
|---|---|---|---|
| ൧ | അരൂക്കുറ്റി | ൪ | ആര്യങ്കാവു |
| ൨ | ആലപ്പുഴ | ൫ | കൊളച്ചൽ |
| ൩ | ആരുവാമൊഴി | ൬ | തങ്കശ്ശേരി |

൨൦൮. അരൂക്കുറ്റിയിൽ പറവൂര ആലങ്ങാടു കുന്ന

ത്തുനാട്ട — ചെമ്പകം — ൧൦ം മണ്ഡപത്തുംവാതിൽക്കളും ചേൎത്തല മണ്ഡപത്തുംവാതലിൽ ചേൎന്ന ഏതാനും സ്ഥലവും ഉൾപ്പെട്ടിരിക്കുന്നു.

൪൧൯. അതിൽ അരൂക്കുറ്റി, കണ്ടനാട്ട, വെളുത്തുള്ളി, ഇടപ്പള്ളി, ചാത്തനാട്ട, വരാപ്പുഴ, നാമേശപുരംകോട്ട, ഭഗവതികോട്ട, ചുന്നമ്പം, മനക്കോടം, ഇങ്ങനെ ൧൦ ചവുക്കകളും ഉള്ളതാകുന്നു.

൪൨൦. ആലപ്പുഴയിൽ അമ്പലപ്പുഴ മണ്ഡപത്തുംവാതിലും ചെൎത്തല മണ്ഡപത്തുംവാതുക്കൽ ചേൎന്ന ഏതാനും സ്ഥലവും ഉൾപ്പെട്ടിട്ടുള്ളതാകുന്നു.

൪൨൧. അതിന്ന ആലപ്പുഴ കാട്ടൂര, ഇരിൻവള്ളം, രണ്ട ചവുക്കകളും ഉള്ളതാകുന്നു.

൪൨൨. ആരവാമൊഴിയിൽ തോവാള അഗസ്തീശ്വരം രണ്ട മണ്ഡപത്തുംവാതലുകളും ഉൾപ്പെട്ടിരിക്കുന്നു.

൪൨൩. അതിന്ന ആരവാമൊഴിയിലും പുന്നാകുളത്തും അലവാക്കരെയിലും അഞ്ചു ഗ്രാമത്തിലുമായിട്ട നാലു ചവുക്കകളും ഉണ്ട.

൪൨൪. ആയ്യൻകാവിൽ ചെങ്ങന്നൂര ചെങ്കോട്ട രണ്ട മണ്ഡപത്തുംവാതലുകളും ഉൾപ്പെട്ടിരിക്കുന്നു.

൪൨൫. അതിന്ന ആയ്യൻകാവു അച്ചൻകോവിലും കളത്തൂപ്പുഴ ഇങ്ങനെ മൂന്നു ചവുക്കകളും ഉള്ളതാകുന്നു

൪൨൬. ഓരോ ചവുക്കയ്ക്കു ഓരൊ ചവുക്കിദാരനും ഒന്നൊ രണ്ടൊ പിള്ളമാരും ഏതാനും മാസപ്പടിക്കാരന്മാരും ഉള്ളതാകുന്നു.

൪൨൭. മെൽപറയപ്പെട്ട സ്ഥലങ്ങളും കൂടാതെ ൧൩ മാശായന സ്ഥലങ്ങളും കൂടി ഉണ്ട അവയെ ഏഴായി ഭാഗിച്ചു ഓരോന്നിന്ന ഓരൊ വിചാരിപ്പുകാരനും ഒന്നൊ

ടെന്താ ശിപായിമാരും ആവശ്യത്തിന് വേണ്ട വരെ ശേവ
നക്കാരും ഉള്ളതാകുന്നു.

൪൭൨. ഏഴു പുകയില പണ്ടകശാലകളും ൨൫ ഉപ്പു പണ്ടകശാലകളും ഒന്നു ഉപ്പു അളങ്ങളും കൂടി ഉള്ളതും അവയിൽ ഓരോന്നിനു ഓരോ വിചാരിപ്പുകാരനും പിള്ളമാരും ഗുമസ്തന്മാരും ശിപായിമാരും ഉപ്പുകാരും ഉണ്ടാകുന്നു.

൪൭൩. പുകയില പണ്ടകശാലകൾ താഴെ പറയപ്പെട്ട സ്ഥലങ്ങളിലാകുന്നു.

| | |
|---|---|
| കോട്ടാറു | മൂവാറ്റുപുഴ |
| തിരുവനന്തപുരം | ആലുവാ |
| കൊല്ലം | പറവൂര. |
| ആലപ്പുഴ | |

൪൭൪. ഉപ്പു പണ്ടകശാലകൾ താഴെ പറയപ്പെട്ട സ്ഥലങ്ങളിൽ ആകുന്നു.

| | | |
|---|---|---|
| വിഴിഞ്ഞം | കൊല്ലം | കണ്ടനാടു |
| മണക്കുടി | നീണ്ടകര | പിറവം |
| രാജാക്കമംഗലം | കാർത്തികപ്പള്ളി | ഗായിക്കരനാടു |
| കുളച്ചൽ | കായംകുളം | വല്ലം |
| പൂവാറു | മാവേലിക്കര | ആലുവാ |
| വാമനപുരം | ചെങ്ങന്നൂര | തൃക്കാക്കര |
| വലിയതുറ | ആലപ്പുഴ | പനയക്കടവു |
| കഠിനംകുളം | ചങ്ങനാശ്ശേരി | പറവൂര |
| ചിറയിൻകീഴ | കോട്ടയം | ഇടപ്പള്ളി |
| കളക്കട | മണ്ടക്കാടം | |
| പരവൂര | പൊന്നാവള്ളി | |

൧൨൧. ഉപ്പു തരങ്ങളും താഴെ പറയപ്പെട്ട സ്ഥലങ്ങളിലാകുന്നു.

വാരിയൂര | താമരകുളം | രാജാക്കമംഗലം | കളച്ചൽ

൧൨൨. തിരുവിതാംകൊട്ട സംസ്ഥാനത്തു എല്ലാ ഇനങ്ങളിലുമായിട്ടു ൧൦൪൨-ാമാണ്ടെക്ക മുന്നു, ൩ ആണ്ടു ഒന്നുക്ക ചിലവുചെന്ന രൂപാ ൧൨൦൦൦൦൦ ആയിരുന്നു.

൧൨൩. തിരുവിതാംകൊട്ട സംസ്ഥാനത്തെക്ക കരമാർഗ്ഗമായി വരുന്ന ഇറക്കുമതി പ്രധാന ചരക്കുകളും അസംഖ്യം ജവളിയും; പഞ്ഞിയും, നൂലും, കൊല്ലമുളകും കന്നുകാലികളും ഇരുമ്പും ചുവന്നുള്ളിയും ചെമ്പും കരുപ്പും ആകുന്നു.

൧൨൪. പഞ്ചസാര ഉഴുന്നു എള്ളു ജീരകം പുകയില ച്ചെപ്പൊടി കൊത്തമ്പാലരി ചെറുപയറു പിത്തള നംല്ലുണ്ണു ക്രാം കബരിമാൻകൂടി കായംപു കൊരമ്പു ശർക്കര കടുക കായം ഉവാപ്പുരപ്പു കണ്ണാടിച്ചില്ലു കടലാസു കല്പൂരം മദ്യം ആവണക്കെണ്ണ പിണ്ണാക്കും മുതലായ മൺപാത്രങ്ങളും ഇങ്ങനെയുള്ള സാമാനങ്ങളും ചുരുക്കത്തിൽ കരമാർഗ്ഗമായുള്ള ഇറക്കുമതി ചരക്കുകളും ആകുന്നു.

൧൨൫. ഉപ്പുവാ ചായവേര കിലു മെഴു ഭരണി അറിഅയമൊദകം കടുകും ചന്ദനം കൽക്കണ്ടം ഉരുക്ക പളുങ്കുമണികളും പടക്കങ്ങളും കന്തിരിക്കം കെനവലകളും പെട്ടികളും പിത്തള ചെന്നിനായകം ചണം മുന്തിരിങ്ങാപ്പഴം കൊലരക്ക ആശാളി നാകം വാൾമുളക ഗുരിര ജാതിക്കാ വക്കനൂര ചീനക്കാരം ൪൦ വകകളും ചുരുക്കത്തിൽ കടവഴിയായുള്ള ഇറക്കുമതി ചരക്കുകളും ആകുന്നു.

൮൩൭. കപ്പൽവഴിയായുള്ള ഇറക്കുമതി പ്രധാനചരക്കുകളും ചവളിയും ചെമ്പും ത്രാവും നൂലും ഇരുമ്പും മദ്യങ്ങളും കറുപ്പും പഞ്ചസാരയും ആകുന്നു.

൮൩൮. പെരുഞ്ചീരകം പിത്തള ഈയം കരയാമ്പൂ പിഞ്ഞാണം മുതലായ മൺപാത്രങ്ങളും എള്ള ഉരുക്കകൊണ്ടുള്ള ഓരോ വകകളും ചുരുക്കത്തിൽ കപ്പൽവഴിയായുള്ള ഇറക്കുമതി ചരക്കുകളും ആകുന്നു.

൮൩൯. കടുക പൂവത്തു അക്രാ അരക്ക ചന്ദനം മുട്ടികളും കുടകളും ഗന്തിരിങ്ങാപ്പഴം കസ്തൂരം പനിനീർ ചപ്പനമ്പള്ളി കല്ക്കണ്ടം ഓരോത്തപ്പഴം നാകം ഇലിപ്പപ്പിണ്ണാക്ക തെന്ന കന്തിരിക്കം നെല്ലു കടലാസു ഇരട്ടിമധുരം മററുപല സാധനങ്ങളും കപ്പൽവഴിയായുള്ള ഇറക്കുമതി ചരക്കുകളാകുന്നു.

൮൪൦. തിരുവിതാംകോട്ട സംസ്ഥാനത്തുനിന്നു മുഖ്യമായുള്ള ഏററുമതി ചരക്കുകളും അധികമായി കൊപ്രാ കയറു വെളിച്ചെണ്ണ വെട്ടപാക്ക തേങ്ങാ ചുക്ക മുതലായവകളും ആകുന്നു.

൮൪൧. നല്ലമുളക ശൎക്കര പുന്നക്കായെണ്ണ വാളൻപുളി ഉപ്പുമീൻ കരുപ്പുകട്ടി കാപ്പിക്കുരു അടയ്ക്കാ തടി ചകിരി തേപ്പുകളും പാകും അരിമാവു ക്ലിപ്പോടി നെല്ലു കള്ളു കന്നു മുതലായി മററും വളരെ സാമാനങ്ങളും കരവഴിയായുള്ള ഏററുമതി ചരക്കുകളാകുന്നു.

൮൪൨. ചവളി ഇഞ്ചി കോലിഞ്ചി മഞ്ഞളും തേക്കൊല വെററില വിരിപ്പാക്ക നിൎവാളക്കുരു പുല്ലായപ്പുല്ല പപ്പടങ്ങളെടി ഓരോ വക സാമാനങ്ങളും ചുരുക്കമായുള്ള ...തി ചരക്കുകളും ആകുന്നു.

...യിൽ അരി ഗ്രാവിൻചിറക കര

വില്പുള്ള കറിമ്പു ഏലത്തു നീലം പറങ്കിമാങ്ങായണ്ടി (ല്ലെന്ന) ഇലവിൻപഞ്ഞി ൰൦ വക സാമാനങ്ങളും : ഇതു വഴി കയററികൊണ്ടു പൊകപ്പെടുന്നു.

൰൩൯. കപ്പൽവഴിയായുള്ള പ്രധാന ഏററുമതി ചരക്കുകൾ കൊപ്രാ വെളിച്ചെണ്ണ വാളൻപുളി കയറു പുകല തടി നല്ലമുളക ഉപ്പുമീൻ തേങ്ങാ മുതലായവ ആകുന്നു.

൰൪൦. മഞ്ഞളും ചക്കര ചകിരി വെട്ടപാക്ക കപ്പിക്കുരു കടുപ്പില കമ്പാവു അടയ്ക്കാ പായകൾ ജാതി ക്കാ ൰൦ വക സാമാനങ്ങളും അധികമായി ഉള്ള ഏററുമതി ചരക്കുകളാകുന്നു.

൰൪൧. മുതിര അരി പെട്ടികൾ ചോളം ഉണക്കമീൻ ഇലവിൻപഞ്ഞി കോലിഞ്ചി എള്ളു ൰൦ വകകളും പ്രത്യക്ഷത്തിൽ കപ്പൽവഴിയായുള്ള ഏററുമതി ചരക്കുകൾ ആകുന്നു.

൰൪൨. തിരുവിതാംകോട്ട കൊച്ചി തിരുനെൽവേലി മധുര കോയമ്പത്തൂർ ൰൦ രാജ്യങ്ങളും തമ്മിൽ കരമാർഗ്ഗമായി കച്ചവടങ്ങളും ചെയ്യുവരുന്നവർ മുഖ്യമായി ലബ്ബകൾ കോങ്ങിണികൾ ബാണിയന്മാർ ക്രിസ്ത്യാനികൾ വെള്ളാളച്ചെട്ടികൾ മുതലായവർ ആകുന്നു.

൰൪൩. ൧൦൩൯-ാമാണ്ടുക ഇംഗ്ലീഷ് വർഷം ൧൮൬൪ - ൬൫-ാമാണ്ടത്തെ കരവഴിയായുള്ള ഏററുമതി ചരക്കുകളുടെ വില രൂപാ ൰൩൩൯൩൮-ം കടൽവഴിയായുള്ളവയുടെ വില ൭൯൭൯൩൫-ം വക ൰ ണ്ടിൽ ൭൨൰൬൬൩ രൂപായായിരുന്നു.

൰൪൪. മെപ്പടി ആണ്ടത്തെ കരവഴിയായുള്ള ഇറക്കുമതി ചരക്കുകളുടെ ആകെയുള്ള